

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 27 THE ONLINE OFFICIAL NEWS BULLETIN 2023 July 08


## SEASON OF PENTECOST പെന്തിക്കോസ്തികാലം ܥܕܢܐ ܦܢܛܝܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 9 6th Sunday after Pentecost ♪5 | 10 250th Memorial of Yuhanon Mor Gregorios Metropolitan ✠ (Mulanthuruthy Church) ♪1 | 11 114th Mem. of 'Sabha Thejas' Pulikkottil Joseph Mar Dionysius II ✠ (Founder of MD & Parumala Seminary) ♪5 | 12 2nd Mem. of H.H.Baselios Marthoma Paulose II ✠ (Devalokam Catholicate Aramana) ♪1 | 13 ♪5 | 14 ♪1 | 15 Comme. of St. Kuriakose, Marth Yulithi & St. Abhai ♪8 |




മലങ്കരസഭയുടെ സ്ഥാപകനും കർത്തൃശിഷ്യനുമായ വി. മാർത്തോമ്മാ ശ്ലീഹായുടെ 1950-ാം രക്തസാക്ഷിത്വ ദിനമായ ജൂലൈ 3-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ചെന്നൈ സാന്തോം ബസിലിക്കയിൽ വി. കുർബ്ബാന അർപ്പിച്ചു. ഡോ. യൂഹാനോന് മാർ ദിയസ്കോറോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഗീവർഗീസ് മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്തമാർ സഹകാർമികരായിരുന്നു.



**Foundation stone laid for proposed St. Thomas Orthodox Pilgrim Centre, Mylapore, Chennai by H.H. Baselios Marthoma Mathews III, Geevarghese Mar Philoxenos, Yuhanon Mar Diascoros, Yuhanon Mar Demetrios, Joshua Mar Nicodimos, Yakob Mar Elias on 3rd July 2023 (Feast and commemoration of 1950th Martyrdom of St. Thomas). Mylapore St. Thomas Pilgrim Center (Next to Santhome Basilica, Tomb of St. Thomas) is a chapel of Broadway St. Thomas Orthodox Cathedral.**



കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ കബറടങ്ങിയിട്ടുള്ള ഏഴാം മാർത്തോമായുടെ പുതുക്കിപ്പണിത കബറിടത്തിന്റെയും, മലങ്കരയുടെ ഒന്നാം കാതോലിക്കാ പ. പൗലോസ് പ്രഥമൻ ബാവായുടെ സ്മാരക കബറിടത്തിന്റെയും കൂദാശ 2023 ജൂലൈ 4-നു സന്ധ്യാനമസ്കാരത്തെ തുടർന്നു പ. ബസ്സേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവ്വഹിച്ചു.

## മണിപ്പൂർ സമാധാനം: മലങ്കരസഭാ ദൈവാലയങ്ങളിൽ നാളെ പ്രാർത്ഥന

കോട്ടയം; മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ എല്ലാ ദൈവാലയങ്ങളിലും നാളെ വിശുദ്ധ കുർബ്ബാനമദ്ധ്യേ മണിപ്പൂർ സമാധാനത്തിന് വേണ്ടി പ്രത്യേക പ്രാർത്ഥന നടത്തണമെന്നു പ. കാതോലിക്കാ ബാവാ അറിയിച്ചു. മാസങ്ങളായി മണിപ്പൂരിൽ അരങ്ങേറുന്ന കലാപത്തിന്റെ പര്യവസാനത്തിനായി സഭാമക്കൾ ഏവരും പ്രാർത്ഥിക്കണമെന്ന് പ. കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. പരസ്പരമുള്ള ഏറ്റുമുട്ടലുകൾ ഒരു പ്രശ്നത്തിനും പരിഹാരമല്ലെന്നും സമാധാനപരമായ അന്തരീക്ഷം നിലനിർത്തുവാൻ എല്ലാവരും സർവ്വാത്മനാ സന്നദ്ധരാകുന്ന സാഹചര്യം രൂപപ്പെടണമെന്നും പ. കാതോലിക്കാ ബാവ ഓർമ്മപ്പെടുത്തി.



**The Oriental Orthodox Metropolitans met in London, on 05 July 2023. Athanasius, Syriac Orthodox Church, Angaelos, Coptic Orthodox Church, Stephanos, Malankara Orthodox Church, Hovakim, Armenian Orthodox Church was present.**




**Council for Community Cooperation ഉദ്ഘാടന സമ്മേളനത്തിൽ**
**പരിശുദ്ധ കാതോലിക്കാ ബാവായും ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായും.**




ഓർത്തഡോക്സ് സഭ ചെന്നൈയിൽ സംഘടിപ്പിച്ച 'മാർത്തോമ്മൻ സ്മൃതിസംഗമം' തമിഴ്നാട് നിയമസഭാ സ്പീക്കർ എം.അപ്പാവു ഉദ്ഘാടനം ചെയ്യുന്നു. ബിജു ഉമ്മൻ, ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്, പീറ്റർ അൽഫോൻസ്, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, ഗീവർഗീസ് മാർ പീലക്സിനോസ്, റോണി വർഗീസ് ഏബ്രഹാം, ഫാ. ഏബ്രഹാം ജേക്കബ് തുടങ്ങിയവർ സമീപം.



മലങ്കരസഭയുടെ സ്ഥാപകനും കർത്തൃശിഷ്യനുമായ വി. മാർത്തോമ്മാ ശ്ലീഹായുടെ 1950–ാം രക്തസാക്ഷിത്വ ദിനമായ ജൂലൈ 3–ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ചെന്നൈ സാന്തോം ബസിലിക്കയിൽ. ഡോ. യൂഹാനോന് മാർ ദിയസ്കോറോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഗീവർഗീസ് മാർ പീലക്സീനോസ് എന്നീ മെത്രാപ്പോലീത്തമാരും വൈദികരും സമീപം.



# ദൈവ സംജ്ഞകളും ഫെമിനിസ്റ്റ് ചിന്തകളും


## ഫാ. ഡോ. കെ. എം. ജോർജ്




ഒരു പഴയ കഥ വായിച്ചുകൊണ്ട് ആരംഭിക്കാം. ഇതൊരു മോഡേൺ പാരബിൾ ആണ്.

**കുതിരക്കൊമ്പ്**

*കൊച്ചുകുട്ടികൾ ചേരിതിരിഞ്ഞ് കടംകഥകൾ പറഞ്ഞുകൊണ്ടിരിക്കുന്നു.*

*പെൺകുട്ടികൾ കൂട്ടമായി ആൺകുട്ടികളോടു ചോദിച്ചു. "കൊമ്പില്ലാത്ത ഒരു മൃഗത്തിന്റെ പേരു പറയാമോ?"*

*ആൺകുട്ടികൾക്ക് അറിഞ്ഞുകൂടാ. പെൺകുട്ടികൾ കുടുകുടെ ചിരിച്ച് ആൺകുട്ടികളെ കളിയാക്കി.*

*"ശരി. നിങ്ങൾക്കു പറയാമോ?" ആൺകുട്ടികൾക്ക് വാശിയായി.*

*"കുതിര." പെൺകുട്ടികൾ വിജയഭേരി മുഴക്കി. ആൺകുട്ടികൾ ആദ്യം ഒന്ന് വിളറി.*

*പിന്നെ കൂടിയാലോചിച്ച് കൂട്ടമായി പറഞ്ഞു: "പെൺകുതിരയെന്ന് പറയൂ. പെൺകുതിരയ്ക്ക് കൊമ്പുകളില്ല."*

*പെൺകുട്ടികൾ സംശയിച്ചു നിന്നു. ആൺകുട്ടികൾ ആർപ്പിട്ടു.*

*"ആൺകുതിരകൾക്ക് കൊമ്പുണ്ട്. പെൺകുതിരകൾക്കു കൊമ്പില്ല." അവരുടെ കനത്ത ശബ്ദത്തിൽ പെൺകുട്ടികളുടെ നേർത്ത ശബ്ദം അലിഞ്ഞുപോയി.*

*പെൺകുട്ടികൾ തോൽവി സമ്മതിച്ചു. എല്ലാവരുംകൂടി ഒരുമിച്ചു പറഞ്ഞു:*

*"എല്ലാ ആൺകുതിരകൾക്കും കൊമ്പുണ്ട്."*

ദൈവസംജ്ഞകളെക്കുറിച്ചുള്ള നമ്മുടെ ചർച്ചയിൽ ഫെമിനിസ്റ്റ് പ്രസ്ഥാനവും അതിനോട് അനുബന്ധിച്ച ചിന്താധാരകളും വളരെ പ്രധാനപ്പെട്ട ഒന്നാണ്. ഞാൻ ഇപ്പോൾ ഇവിടെ വായിച്ച ഈ പാരബിളിൽ പറയുന്ന സംഗതി 1960, 1970-കൾ വരെയും (ചില സ്ഥലങ്ങളിൽ 1980-ലും) ഗൗരവമായി കരുതിയിരുന്ന സംഗതിയാണ്. ഇത് വായിച്ചപ്പോൾ നിങ്ങളിൽ ചിലർക്കെങ്കിലും ഉണ്ടായ നേരിയ ചിരി ഒരു പക്ഷേ അന്ന് ഒരിക്കലും ഉണ്ടാവുകയില്ലായിരുന്നു. ആൺകുതിരകൾക്ക് കൊമ്പില്ല എന്ന് തങ്ങൾക്ക് വ്യക്തമായി അറിയാമെങ്കിലും ആണധികാരത്തിനും (patriarchy) അതിന്റെ പൊള്ളയായ വാദങ്ങൾക്കും വഴങ്ങുന്ന സ്ത്രീകളെയാണ് സമൂഹം അംഗീകരിച്ചിരുന്നത്. പൊതുവെ പറഞ്ഞാൽ സ്ത്രീകളും അവരെയാണ് അംഗീകരിച്ചിരുന്നത്. നമുക്കെല്ലാവർക്കും അറിയാം, സമൂഹത്തിലെ സ്ത്രീവാദങ്ങളും പ്രസ്ഥാനങ്ങളും പാശ്ചാത്യ രാജ്യങ്ങളിൽ ഉയർന്നു തുടങ്ങിയത് 19-ാം നൂറ്റാണ്ടിലാണെന്ന്. 20-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് അത് വളരെ ശക്തമായി. എങ്കിലും സ്ത്രീപക്ഷ ചിന്തകളൊന്നും മുഖ്യധാരാ സമൂഹത്തിന്റെ ചിന്തയിലേക്ക് കാര്യമായിട്ട് കടന്നുവന്നില്ല. ഈ ചിന്തകളും പ്രസ്ഥാനങ്ങളും ഉടലെടുക്കുന്നതു തന്നെ നമ്മൾ ഇപ്പോൾ സെക്കുലർ അല്ലെങ്കിൽ മതേതരം അല്ലെങ്കിൽ മതനിരപേക്ഷം എന്നൊക്കെ പറയുന്ന വൃത്തങ്ങളിലാണ്. പക്ഷേ അധികം താമസിയാതെ അത് മതങ്ങളിലേയ്ക്ക്, പ്രത്യേകിച്ചും പാശ്ചാത്യ ക്രൈസ്തവ പാരമ്പര്യത്തിലേയ്ക്കും അതിൽ തന്നെ പ്രത്യേകിച്ച് പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളിലേക്കും (നവീകരണ വിഭാഗങ്ങളിലേക്കും) കടന്നുവന്നു.

എന്റെ വ്യക്തിപരമായ ഒരു അനുഭവം പറയാം. 1975-ൽ നെയ്റോബിയിൽ വച്ച് അഖില ലോക സഭാ കൗൺസിലിന്റെ (World Council of Churches) ലോകസമ്മേളനം നടക്കുകയാണ്. അവിടെ ഞാനൊരു യൂത്ത് ഡലിഗേറ്റ് ആയി അയക്കപ്പെട്ടു. പാശ്ചാത്യരായ ഫെമിനിസ്റ്റുകളും അതുപോലെ ക്രിസ്തീയ സഭകളുടെ അദ്ധ്യക്ഷന്മാരായി പുരുഷ മേധാവിത്വത്തിൽ വളരെയേറെ വിശ്വസിച്ചിരുന്ന ആളുകളുമെല്ലാം, തമ്മിലുള്ള ദീർഘമായ ചർച്ചകൾ നടക്കുകയാണ്. കുറെ സമയം കഴിഞ്ഞപ്പോൾ ചിലരൊക്കെ ഇറങ്ങിപ്പോയി. ക്ഷീണം കൊണ്ടും എനിക്ക് പലതും മനസ്സിലാകാത്തതുകൊണ്ടും കുറെ സമയം കഴിഞ്ഞ് ഞാനും ഹാളിനു പുറത്തുപോയപ്പോൾ അവിടെ സ്വീഡൻകാരിയായ ഒരു സ്ത്രീ നിൽപ്പുണ്ട്. അവരെ എനിക്ക് മുൻപരിചയമുണ്ട്. അവർ പറഞ്ഞു, "പല്ലും നഖവും ഉപയോഗിച്ച് ഈ ഹാളിൽ വാദിക്കുന്ന സ്ത്രീകൾക്കൊന്നും ഞങ്ങൾ സ്ത്രീകളുടെ ചിന്തകളും വികാരങ്ങളും അറിഞ്ഞുകൂടാ. ഞങ്ങളാരും ഇതിനെ അനുകൂലിക്കുന്നില്ല." ഇത് 1975-ലാണ്. അപ്പോൾ അതിന്റെ അർത്ഥം, മുഖ്യധാരാ സമൂഹത്തിലെ നല്ല വിദ്യാഭ്യാസവും വിവരവും ഉള്ള പല സ്ത്രീകൾപോലും ഫെമിനിസ്റ്റ് ചിന്തകളോട് അന്ന് യോജിക്കുന്നില്ലായിരുന്നു എന്നാണ്. ഏതാണ്ട് ആ സമയത്താണ് മുമ്പ് വായിച്ച പാരബിൾ എഴുതപ്പെട്ടത്.

അപ്പോൾ, തീരെ ചെറിയ ഒരു ന്യൂനപക്ഷത്തിന്റെ ചിന്തയായിട്ടാണ് ഫെമി

നിസ്റ്റ് ചിന്തകൾ വന്നത്. ഇംഗ്ലീഷിൽ ചുരുക്കത്തിൽ WASP സ്ത്രീകൾ എന്നു പറഞ്ഞാൽ White Anglo Saxon Protestant Women എന്നാണ്. അമേരിക്കയിൽ എല്ലാവരും അമേരിക്കൻ പൗരന്മാരാണെങ്കിലും അവിടെയും ഒന്നാംകിടയും രണ്ടാംകിടയുമൊക്കെയുണ്ട്. ആദ്യകാലത്തൊക്കെ ഇംഗ്ലണ്ടിൽ നിന്നും വടക്കൻ യൂറോപ്പിൽ നിന്നും അമേരിക്കയിൽ കുടിയേറിപ്പാർത്തവരാണ് ശരിയായിട്ടുള്ള അമേരിക്കക്കാർ എന്നാണ് വയ്പ്. പിന്നീട് ഇറ്റലിയിൽ നിന്നും ഗ്രീസിൽ നിന്നും സ്പെയിനിൽ നിന്നും പൂർവ യൂറോപ്പിൽ നിന്നുമൊക്കെ ദാരിദ്ര്യം കൊണ്ടുവന്ന ആളുകളുണ്ട്. അവരൊക്കെ ഒരു വിധത്തിൽ രണ്ടാംകിടക്കാരാണ്. WASP സ്ത്രീകൾ മിഡിൽ ക്ലാസ്സാണ്. യൂറോപ്യൻ വംശപാരമ്പര്യവും, ആഢ്യത്വവും സ്വയം അവകാശപ്പെടുന്നവരുടെ ചിന്തയായിട്ടാണ് ഫെമിനിസ്റ്റ് പ്രസ്ഥാനം വന്നത്. അതുകൊണ്ട് അമേരിക്കയിൽ തന്നെയുള്ള കറുത്ത വർഗ്ഗക്കാരായ സ്ത്രീകൾ അത് അംഗീകരിച്ചില്ല. അവരുടെ വിമൻസ് മൂവ്മെന്റ് എന്നു പറഞ്ഞാൽ വ്യത്യസ്തമാണ്. അവർ പറഞ്ഞു, "നിങ്ങൾ സമ്പന്നരാണ്, നിങ്ങൾ വെളുത്ത വർഗ്ഗക്കാരാണ്. നിങ്ങൾ അമേരിക്കയുടെ അധികാരവർഗ്ഗത്തിൽപെട്ടവരാണ്. ഞങ്ങൾ കറുത്തവരാണ്. അവിടെയാണ് ഒന്നാമത്തെ വിവേചനം. ഞങ്ങൾ അടിമവംശത്തിൽപെട്ടവരാണ്. ഞങ്ങളെ അടിമകളായി കൊണ്ടുവന്നതാണ്. രണ്ടാമത്തെ വിവേചനം. ഞങ്ങൾ ദരിദ്രരാണ്. മൂന്നാമത്തെ വിവേചനം. ഞങ്ങൾ ഞങ്ങളുടെ വർഗ്ഗത്തിൽ തന്നെ സ്ത്രീകളായതുകൊണ്ട് പുരുഷ മേധാവിത്തത്തിനു കീഴിലാണ്. നാലാമത്തെ വിവേചനം. ഇങ്ങനെ നിരവധി വിവേചനങ്ങൾക്ക് അടിമകളാണ് ഞങ്ങൾ. അതുകൊണ്ട് നിങ്ങളുടെ ഫെമിനിസ്റ്റ് പ്രസ്ഥാനവുമായിട്ട് ഞങ്ങൾക്ക് യോജിക്കാൻ സാധ്യമല്ല എന്നവർ പറഞ്ഞു.

ഞാനിത് പറഞ്ഞത്, മതങ്ങളിൽ ഇസ്ലാമിലും, ഹൈന്ദവ, ബൗദ്ധ പാരമ്പര്യങ്ങളിലും യഹൂദ മതത്തിലുമൊക്കെ ഫെമിനിസ്റ്റ് പ്രസ്ഥാനം പല തരത്തിൽ ഉയർന്നുവന്നിട്ടുണ്ട്. പക്ഷേ, അതൊക്കെ പെട്ടെന്ന് ഒരുമിച്ച് ഒരു പെട്ടിയിലാക്കാൻ സാധിക്കുകയില്ല.

നമ്മുടെ വിഷയം ദൈവ സംജ്ഞകളെക്കുറിച്ചുള്ളതാണ്. ക്രൈസ്തവ പാരമ്പര്യമാണ് എനിക്ക് കൂടുതൽ പരിചയമുള്ളത്. അതുകൊണ്ട് അതിനെക്കുറിച്ചാണ് പ്രധാനമായും ഞാൻ പറയുന്നത്. ഇസ്ലാമിലും ഫെമിനിസ്റ്റ് പ്രസ്ഥാനമുണ്ട്. പക്ഷേ പാശ്ചാത്യരാജ്യങ്ങളിൽ താമസിക്കുകയോ പഠിക്കുകയോ ഗവേഷണം നടത്തുകയോ ഒക്കെ ചെയ്യുന്ന മുസ്ലീം വനിതകളാണ് അതിനു മുമ്പിൽ നിൽക്കുന്നത്. അല്ലെങ്കിൽ ഈജിപ്റ്റ് പോലുള്ള ചില പ്രത്യേക സാംസ്കാരിക പശ്ചാത്തലമുള്ള ഇസ്ലാമിക രാഷ്ട്രങ്ങളിൽ നിന്നുള്ളവരാണ്. സൗദി അറേബ്യ എന്നു പറയുന്ന രാജ്യത്ത് അത് ഉടനെയുണ്ടാകാൻ സാധ്യതയില്ല. എങ്കിൽപോലും ഈ ആഗോള ഫെമിനിസ്റ്റ് പ്രസ്ഥാനത്തിന്റെ ഒരു തരംഗം അവിടെയുമുണ്ട്. അതുകൊണ്ടാണ് മുസ്ലീം സ്ത്രീകളുടെ ഡ്രൈവിംഗ്, വേഷം, സഞ്ചാരം ഈ കാര്യങ്ങളിലൊക്കെ സൗദി അറേബ്യയിൽ പോലും ചില മാറ്റങ്ങളൊക്കെ നമ്മൾ കണ്ടുതുടങ്ങുന്നത്.

ഇന്ത്യയിലെ ഹൈന്ദവ സമ്പ്രദായമെന്ന വലിയ കുടയുടെ കീഴിൽ പ്രശ്നം വ്യത്യസ്തമായിരുന്നു. ശബരിമല തീർത്ഥാടനം നടത്തുന്ന ആളുകളുടെ ശരണംവിളി നിങ്ങൾ കേൾക്കാറുണ്ട്. "ഭഗവാനേ, ഭഗവതിയേ ശരണം അയ്യപ്പാ." ശബരിമല അയ്യപ്പൻ പുരുഷനാണ്. അവിടെ എല്ലാ സ്ത്രീകൾക്കും പ്രവേശിക്കാൻ ആചാരപരമായി അനുവാദമില്ല. പക്ഷേ വിളിക്കുന്നത് "ഭഗവാനേ, ഭഗവതിയെ" എന്നാണ്. അപ്പോൾ ദൈവത്തെ ഒരേസമയം സ്ത്രീ ആയും പുരുഷനായും, അച്ഛനായും അമ്മയായും, ഭർത്താവായും ഭാര്യയായും കാണുവാൻ ഒരു പ്രയാസവുമില്ല. ഉമാമഹേശ്വരൻ, സീതാരാമൻ, രാധാകൃഷ്ണൻ എന്ന് പേരുള്ള ആളുകൾ ധാരാളം. സ്ത്രീയുടെയും പുരുഷന്റെയും, ദേവന്റെയും ദേവിയുടെയും പേര് അവിടെ ഒരുമിച്ച് ഒറ്റ വാക്കായി ഉപയോഗിക്കുന്നു. അതുകൊണ്ട് ഹൈന്ദവ സമ്പ്രദായത്തിൽ, പുരുഷ മേധാവിത്വവും സ്ത്രീ പീഡനവും ഇല്ലെന്ന് ആരും പറയുകയില്ലല്ലോ.

ദൈവസംജ്ഞയെക്കുറിച്ച് പറയുമ്പോൾ, ഭാരതത്തിലെ എല്ലാ ക്ലാസിക്കൽ പേരുകളും ദൈവങ്ങളുടെ പേരുകളാണ്. രാമനാണെങ്കിലും സുബ്രഹ്മണ്യനാണെങ്കിലും ഗോവിന്ദനാണെങ്കിലും എല്ലാം ദൈവങ്ങളുടെ പേരുകളാണ്. ക്രിസ്തീയ പാരമ്പര്യത്തിലും യഹൂദ പാരമ്പര്യത്തിലും അതു തന്നെയാണ്. പക്ഷേ ദൈവത്തിന്റെ പേരുകൾ അല്ല. ദൈവത്തോട് അടുത്തു നിൽക്കുന്നു എന്നു നമ്മൾ കരുതുന്ന, പുണ്യവാന്മാരെന്നോ ഒക്കെ പറയുന്ന ആളുകളുടെ പേരുകളാണ് അവർ കൂടുതലും ഉപയോഗിക്കുന്നത്. ഇസ്ലാമിൽ ദൈവത്തിന്റെ പേരല്ല, പക്ഷേ ദൈവത്തിന്റെ പ്രവാചകന്റെ പേരുപയോഗിക്കാം. മുഹമ്മദ് എന്ന് പേരുള്ള എത്ര ആളുകൾ ലോകത്തിലുണ്ട് എന്ന് എണ്ണി നോക്കാൻ പ്രയാസമാണ്. എല്ലാ ദൈവസംജ്ഞകളും മനുഷ്യൻ സൃഷ്ടിച്ചതാണെങ്കിലും, അത് ദൈവത്തിന്റേതാണെന്നു പറഞ്ഞ് മനുഷ്യൻ അവ സ്വയം സ്വീകരിച്ച് തങ്ങൾക്ക് പേരിടുന്നു.

റാഡിക്കൽ ഫെമിനിസ്റ്റുകളുടെ ഒരു പ്രതിനിധിയാണ് മേരി ഡാലി. ഞാൻ ആദ്യകാലത്ത് അവരുടെ പുസ്തകങ്ങൾ വായിച്ചപ്പോൾ ശരിക്കും അദ്ഭുതപ്പെട്ടിട്ടുണ്ട്. അവർ കത്തോലിക്കാ സഭാംഗമായിരുന്നു. അവർ മരിക്കുന്നതുവരെ പഠിപ്പിച്ചുകൊണ്ടിരുന്നത് ജസ്യൂട്ട് പുരോഹിതന്മാർ നടത്തുന്ന ബോസ്റ്റൺ കോളജിലാണ്. അവരുടെ രചനകളും അവരെയും കത്തോലിക്കാ സഭ എന്തുകൊണ്ട് മുടക്കിയില്ല എന്ന് പലപ്പോഴും ഞാൻ ആലോചിക്കാറുണ്ട്. അവർ സ്വയം കത്തോലിക്കാ സഭയ്ക്ക് പുറത്തുപോയി എങ്കിലും അവർ ആ കോളജിൽ പഠിപ്പിച്ചുകൊണ്ടാണിരുന്നത്.

"സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന പ്രാർത്ഥന ക്രിസ്ത്യാനികളെല്ലാം പ്രാർത്ഥിക്കുന്നതാണ്. "സ്വർഗ്ഗസ്ഥയായ ഞങ്ങളുടെ മാതാവേ" എന്ന് പരസ്യമായി ഫെമിനിസ്റ്റുകൾ പള്ളിയിൽ ചൊല്ലുന്നുണ്ട്. ദൈവത്തെക്കുറിച്ച് പറയുമ്പോൾ He എന്ന സർവ്വനാമം ഉപയോഗിക്കാതെ S/He എന്നുപയോഗിക്കുന്നു. അപ്പോൾ ഓരോരുത്തരുടെ ഇഷ്ടംപോലെ He എന്നോ She എന്നോ ഉപയോഗിക്കാം. ക്രിസ്തുവിനെക്കുറിച്ച് ദൈവപുത്രൻ എന്നാണ് ബൈബിളിൽ പറയുന്നത്. അത് പാടില്ല. പുത്രൻ എന്നു പറയുന്നത് പുരുഷ സൂചനയാണ്. അതുകൊണ്ട് ഡിവൈൻ ചൈൽഡ്, ദൈവത്തിന്റെ സന്തതി എന്നോ ദൈവത്തിന്റെ ദിവ്യശിശു എന്നോ ഒക്കെ അവർ ഉപയോഗിക്കുന്നു.

റാഡിക്കൽ ഫെമിനിസ്റ്റുകൾ വന്നപ്പോൾ ബൈബിൾ തന്നെ പൂർണ്ണമായിട്ടും മാറ്റി എഴുതി. പുരുഷസംജ്ഞകളാണ് ബൈബിളിൽ ദൈവത്തെക്കുറിച്ച് പറയുന്നിടത്തുള്ളത്. അതെല്ലാം മാറ്റിയെഴുതിയിട്ട് ഫെമിനിസ്റ്റ് ബൈബിൾ തന്നെ ഇപ്പോൾ നിലവിലുണ്ട്. അതിൽതന്നെ തീവ്ര ഫെമിനിസ്റ്റുകളും മൃദുസമീപനമുള്ള ഫെമിനിസ്റ്റുകളും പിന്നെ അവയ്ക്കിടയിൽ പല തരത്തിലുള്ള ആളുകളുമുണ്ട്. അപ്പോൾ എല്ലാ പുല്ലിംഗ നാമങ്ങളും വിശേഷണങ്ങളും ദൈവത്തെപ്പറ്റി പറയുന്നത് അവർ മാറ്റിക്കളഞ്ഞു. ആദ്യത്തെ ഒരു ഇൻക്ലൂസീവ് ലാംഗ്വേജ് ബൈബിൾ കണ്ടപ്പോൾ എനിക്ക് ഒരു തമാശ തോന്നി. ബൈബിളിൽ ഒരു വാക്യമുണ്ട്; "Wine gladdens the heart of man'' (Psalm 104:15). Man എന്നു പറയുന്നത് മനുഷ്യവർഗ്ഗത്തിനു വേണ്ടി പൊതുവായിട്ടാണ് ഉപയോഗിച്ചുകൊണ്ടിരുന്നത്. ഇപ്പോൾ അത് പാടില്ലല്ലോ. Man എന്നു പറഞ്ഞാൽ പുരുഷൻ തന്നെയാണ്. സ്ത്രീക്കു വേറെ വാക്ക് വേണം. ഈ ബൈബിൾ വാക്യം എങ്ങനെയായിരിക്കും തർജ്ജമ ചെയ്തിരിക്കുന്നത്, "Wine gladdens the heart of woman'' എന്നാണോ, അതോ വേറെ വല്ലതുമാണോ എന്ന് ആകാംക്ഷയോടു കൂടി നോക്കി. "Wine gladdens the human hearts" എന്ന് ആക്കിയിട്ടുണ്ട്. അപ്പോൾ ഭാഷയിൽ എന്തെല്ലാം മാറ്റങ്ങൾ വരുത്താമോ അതെല്ലാം ഇവർ വരുത്തി കഴിഞ്ഞു. എന്നാൽ ചില വാശിക്കാരായ ഫെമിനിസ്റ്റുകൾ ഉണ്ട്. പിശാച് (Devil, Satan) എന്നതിന് പരമ്പരാഗതമായി കൊടുത്തിരിക്കുന്ന പുല്ലിംഗ സർവ്വ നാമം He എന്നത് അവർ മാറ്റുകയില്ല. പിശാചിനെ പുരുഷനായിട്ടു കാണാനാണ് അവർക്ക് താല്പര്യം!

വാസ്തവത്തിൽ ഒരു മാനസാന്തരം എനിക്കുണ്ടായത് ജനീവയിൽ ബോസ്സെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ പഠിപ്പിച്ചുകൊണ്ടിരുന്ന സമയത്താണ് (1989-1994). അവിടെ പഠിക്കുന്ന വിദ്യാർത്ഥികൾ ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നുമുള്ളവരാണ്; ചൈനയിൽ നിന്നുള്ളവർ ഉൾപ്പെടെയുണ്ട്. ഒരു ദിവസം ഞാൻ ക്ലാസ്സ് എടുത്തപ്പോൾ ഒരു അനുഭവകഥ പറഞ്ഞു. എല്ലാവർക്കും രസിക്കുമെന്നു വിചാരിച്ചാണ് പറഞ്ഞത്. 1988-ൽ മൗണ്ട് ആഥോസിൽ പോയ സംഭവമാണ് പറഞ്ഞത്. മൗണ്ട് ആഥോസ് (Mount Athos) എന്നത് മെഡിറ്ററേനിയൻ കടലിൽ ഉള്ള ഒരു ഉപദ്വീപാണ്. ഗ്രീസിന്റെ ഭാഗമാണത്. പക്ഷേ അവിടെ സന്യാസിമാർ മാത്രമേയുള്ളൂ. ഇരുപതിലധികം സന്യാസാശ്രമങ്ങൾ ഉണ്ട്. ആയിരം വർഷം പഴക്കമുള്ളതാണ്. അതെല്ലാം പുരുഷന്മാരുടെ ആശ്രമങ്ങളാണ്. അവിടെ പുരുഷന്മാരല്ലാതെ, സ്ത്രീകൾക്കു മാത്രമല്ല പെൺവർഗ്ഗത്തിൽപെട്ട മൃഗങ്ങളെപ്പോലും പ്രവേശിപ്പിക്കുകയില്ല. തെസ്സലോനിക്യയിൽ നിന്നും ചെറിയ കപ്പലിൽ വേണം അങ്ങോട്ടു പോകുവാൻ. ഒരിക്കൽ ഞങ്ങൾ അവിടെ ചെന്നപ്പോൾ അടുക്കാറാകുന്നതിനു മുമ്പ് ബോട്ട് കടലിൽ നിർത്തി. എന്താണെന്നു ആർക്കും മനസ്സിലാകുന്നില്ല. ഒത്തിരി സമയം ബോട്ട് അവിടെ

കിടന്നു. ഞങ്ങൾ ഇരുന്ന് വിഷമിക്കുകയാണ്. ദൂരെ ചില ആശ്രമങ്ങൾ മലയിൽ കാണാം. ഞങ്ങളുടെ കൂടെ ഒരു ബിഷപ്പുണ്ടായിരുന്നു (അദ്ദേഹം ഇപ്പോൾ അൽബേനിയയിൽ സഭാതലവനാണ്). ആ ബിഷപ്പ് വന്നു പറഞ്ഞു, "ഒരു ചെറിയ പ്രശ്നം ഉണ്ട്. അത് നമുക്ക് പരിഹരിക്കാം. നിങ്ങൾ അല്പം കാത്തിരിക്കണം." കുറച്ചു കഴിഞ്ഞപ്പോൾ ആശ്രമത്തിന്റെ കടവിൽ നിന്നു വള്ളങ്ങൾ കൊണ്ടുവരുന്നത് കാണാം. നാലഞ്ചു വള്ളങ്ങൾ ഞങ്ങളുടെ അടുത്തേക്ക് വരുന്നു. മൗണ്ട് ആഥോസിൽ പോകേണ്ടവർ എല്ലാം ഈ വള്ളത്തിലേക്ക് വലിയ ബോട്ടിൽ നിന്നു ചാടിയിറങ്ങണം. ഞങ്ങളുടെ ബോട്ട് തെസ്സലോനിക്യയിൽ നിന്നു വരുന്നതാണ്. അതിൽ കുടുംബങ്ങളുണ്ട്, സ്ത്രീകളുണ്ട്. അവർ കാഴ്ച കാണാൻ ഇറങ്ങിയവരാണ്. അവർ ആശ്രമത്തിൽ പോകാൻ വന്നവരല്ല. പക്ഷേ, സ്ത്രീകൾ ഉള്ളതുകൊണ്ട് ഈ ബോട്ട് അവിടെ അടുപ്പിക്കാൻ പാടില്ല. അതുകൊണ്ട് മാറ്റി നിർത്തിയിരിക്കുകയാണ്. മൗണ്ട് ആഥോസിനെ "വിശുദ്ധ പർവ്വതം" എന്നാണ് ഗ്രീക്കുകാർ വിളിക്കുന്നത്. വള്ളത്തിലേക്കു ചാടുക എന്നത് വലിയ സാഹസികമായ യത്നമായിരുന്നു. കാരണം വള്ളം കുറെ താഴെയാണ്. ആ വലിയ ബോട്ടിന്റെ മുകളിൽ നിന്നു ചാടി വീഴുന്നവരെ പിടിക്കാൻ നല്ല തടിമിടുക്കുള്ള കുറെ സന്യാസിമാരുണ്ട്. എങ്കിൽപോലും അത് അല്പം സാഹസികമായിരുന്നു. എന്റെ കൂടെ ചാടിയ ഇയോൺ സൗക്ക എന്ന ചെറുപ്പക്കാരന്റെ വിവാഹം അതിനടുത്ത ആഴ്ചയിൽ റുമേനിയയിൽ നടക്കേണ്ടതാണ്. അദ്ദേഹം രണ്ടു കൈയും നെഞ്ചത്തു വച്ച്, 'ദൈവമേ' എന്നു വിളിച്ചാണ് ചാടിയത് (പിന്നീട് അദ്ദേഹം WCC യുടെ ഇടക്കാല ജനറൽ സെക്രട്ടറിയായി).

ഈ കഥ ഞാൻ അല്പം തമാശയോടു കൂടിയാണ് ബോസ്സെയിലെ ക്ലാസ്സിൽ പറഞ്ഞത്. വിദ്യാർത്ഥികൾ മിക്കവാറും എല്ലാവരുംതന്നെ അത് ആസ്വദിച്ച് ചിരിച്ചു. പെട്ടെന്ന് ഒരു അമേരിക്കൻ യുവതി എഴുന്നേറ്റ് എന്നെ വിമർശിക്കുവാൻ തുടങ്ങി; രൂക്ഷമായ വിമർശനം. അവർ റാഡിക്കൽ ഫെമിനിസ്റ്റാണ്. എന്തിനാണ് ഈ വിമർശനമെന്ന് എനിക്ക് ആദ്യം മനസ്സിലായില്ല. അവസാനം അവർ പറഞ്ഞു വന്നപ്പോൾ കാര്യം മനസ്സിലായി. സ്ത്രീകൾ കയറിയ ബോട്ട് പുരുഷ സന്യാസിമാരുടെ ഉപദ്വീപിൽ അടുപ്പിക്കാഞ്ഞത് ഞാൻ അംഗീകരിച്ചുകൊണ്ടാണ് കഥ പറഞ്ഞത് എന്നുള്ള ധാരണയാണ് അവർക്ക് കിട്ടിയത്. റാഡിക്കൽ ഫെമിനിസത്തിന്റെ കാഴ്ചപ്പാടിൽ പുരുഷ പുരോഹിതനായ ഞാൻ അങ്ങനെയേ ചെയ്യുകയുള്ളു എന്നതും ആ ധാരണയുടെ ഭാഗമാണ്. എന്നെ വിമർശിച്ചുകൊണ്ട് ഹാളിൽ നിന്നു ഇറങ്ങിപ്പോകുവാൻ തുടങ്ങിയ അവരെ പിടിച്ചുനിർത്തി പലരും സംസാരിച്ചു, എങ്കിലും അവർ എന്നോട് അനുരഞ്ജനപ്പെട്ടില്ല. ഇതെനിക്ക് ഒരു പാഠമായി. ഒരു പുതിയ സെൻസിറ്റിവിറ്റി എനിക്കുണ്ടായി. അതുകൊണ്ട് ആ സംഭവത്തിനുശേഷം ഞാൻ വേദശാസ്ത്രപരമായിട്ട് എഴുതിയ ലേഖനങ്ങളിലോ പുസ്തകങ്ങളിലോ ഒന്നുംതന്നെ ദൈവത്തെക്കുറിച്ച് സൂചിപ്പിക്കുമ്പോൾ പുരുഷ സർവ്വ നാമങ്ങൾ He എന്നോ Him എന്നോ അറിഞ്ഞുകൊണ്ട് ഉപയോഗിച്ചിട്ടില്ല. ഭാഷാവ്യവഹാരത്തിന്റെ പഴയ പാരഡൈം മാറിക്കഴിഞ്ഞു എന്നുള്ള ഒരു ബോധ്യം എനിക്കുണ്ടാക്കാൻ അവരുടെ കോപം സഹായിച്ചു. വ്യവഹാര ഭാഷ എന്നു പറയുന്നത് താൽക്കാലികമാകാം. അതിന് ഉടുപ്പുകൾ ഉണ്ട്. ആ ഉടുപ്പുകൾ മാറി മാറി വരും. ചില ഉടുപ്പുകൾ ഊരിമാറ്റേണ്ടി വരും. എങ്കിലേ ഭാഷാശരീരം നമുക്ക് ലഭിക്കുകയുള്ളു. അതിന്റെ ശരിയായ അർത്ഥത്തിൽ മനസ്സിലാവുകയുള്ളു എന്നൊക്കെ ഒരു ചിന്ത എന്റെ മനസ്സിലും വന്നു. (ഈയിടെ എം. ജി. യൂണിവേഴ്സിറ്റിയിൽ സമാനമായ അനുഭവം എനിക്കുണ്ടായി. മിത്തും ചരിത്രവും തമ്മിലുള്ള രീതിശാസ്ത്രപരമായ ചില പ്രശ്നങ്ങൾ പറഞ്ഞ കൂട്ടത്തിൽ പരശുരാമ കഥയും കേരളോല്പത്തിയും സൂചിപ്പിച്ചു. അച്ഛന്റെ ആജ്ഞയനുസരിച്ച് സ്വന്തം അമ്മയെ കൊന്ന പരശുരാമന്റെ കഥ പറയുകയും, അവസാനം രക്തം പുരണ്ട മഴു (പരശു) കടലിൽ എറിഞ്ഞുകളഞ്ഞ് കേരളം സൃഷ്ടിച്ച് പരശുരാമൻ വെറും രാമനും താപസ്സനുമായ കഥ സാന്ദർഭികമായി പറഞ്ഞതാണ്. ഇന്റർ ഡിസിപ്ലിനറി എന്നു കരുതപ്പെട്ട ക്ലാസ്സിൽ ഒരു വിദ്യാർത്ഥിനി അതിശക്തമായി പ്രതിഷേധിച്ചു. പുരുഷാധിപത്യത്തിന്റെ പ്രതീകമായ പിതാവിന്റെ കല്പന നിറവേറ്റാൻ അമ്മയെക്കൊന്ന പരശുരാമനെ വൈദികനായ ഞാൻ ഹീറോ ആയി അംഗീകരിച്ചുകൊണ്ടാണ് കഥ പറഞ്ഞത് എന്ന് എങ്ങിനെയോ ഒരു മുൻവിധി എന്റെ വിമർശകയ്ക്ക് ഉണ്ടായി എന്നു തോന്നുന്നു. ഏതാണ്ട് മുപ്പത് വർഷങ്ങൾക്കു മുമ്പ് ഉണ്ടായ അനുഭവവുമായി വളരെ സാമ്യമുള്ള പുതിയ അനുഭവം.)

എന്നാൽ ക്രിസ്തീയ പൈതൃകത്തിൽ ഒരു അപ്പോഫാറ്റിക് ട്രഡീഷൻ (apophatic tradition) ഉണ്ട്. അപ്പോഫാസിസ് എന്ന് ഗ്രീക്കു ഭാഷയിൽ പറഞ്ഞാൽ ഭാഷയ്ക്കതീതമായത് എന്നാണ്. ഭാഷ എന്നു പറഞ്ഞാൽ യുക്തി (reason, logic) കൂടിയാണ്. മനുഷ്യയുക്തിയുടെ ആവിഷ്ക്കാരമാണ് ഭാഷ. Apophatic എന്നു പറയുമ്പോൾ എല്ലാ യുക്തിപരമായ അറിവിനുമപ്പുറം എന്നാണ്. ഇത് മനസിലാക്കാൻ എളുപ്പമാണ്. ബൈബിളിൽ മോശ സീനായി മലയിലേക്ക് പോകുന്ന സംഭവം വിവരിക്കുന്നുണ്ട്. യഹൂദന്മാർക്കും ഇസ്ലാമിനും ക്രൈസ്തവർക്കും പ്രധാനപ്പെട്ട ഒരു ഭാഗമാണ് അത്. പത്തു കല്പനകൾ ലഭിക്കുന്നത് മലയുടെ കൊടുമുടിയിലാണ്. മോശ കയറിപ്പോകുന്നതിനെക്കുറിച്ച് ബൈബിളിലെ 'പുറപ്പാട്' പുസ്തകത്തിൽ എഴുതിയിരിക്കുന്നത് "മോശ അന്ധതമസ്സിലേക്ക് പ്രവേശിച്ചു" എന്നാണ്. ദൈവത്തിന്റെ സന്നിധിയിൽ പോയി ദൈവത്തിന്റെ മുഖം കണ്ടുവെന്നൊക്കെയാണ് പിന്നീട് അവകാശം പറയുന്നത്. എന്താണ് ഈ 'അന്ധതമസ്സ്' എന്നുള്ളതിനെക്കുറിച്ച് ആക്ഷരികമായി ഒരിക്കലും ക്രിസ്തീയ ഗുരുക്കന്മാർ വ്യാഖ്യാനിച്ചിട്ടില്ല. പ്രതീകാത്മകമായി ഈ അന്ധതമസ്സ് മനുഷ്യന്റെ അജ്ഞതയാണ്. അജ്ഞത എന്നു പറഞ്ഞാൽ, സാധാരണ അജ്ഞത അല്ല. പഠിപ്പില്ലാത്തവരുടെ അറിവില്ലായ്മ അല്ല അത്. നേരെമറിച്ച് അറിവിന്റെ സമുദ്രം താണ്ടി വിജ്ഞാനപാരംഗതരായ വ്യക്തികൾക്കുണ്ടാകുന്ന ഒരജ്ഞതയാണ്. അതായത് learned ignorance അല്ലെങ്കിൽ taught ignorance ആണത്. അപ്പോൾ ഈ അജ്ഞതയുടെ ഉദ്ഭവം എന്നു പറയുന്നത് ദൈവത്തിന്റെ അജ്ഞേയതയാണ്, Incomprehensibility ആണത്. ദൈവത്തിന്റെ അജ്ഞേയതയാണ്, ഇവിടെ മനുഷ്യന്റെ അജ്ഞതയായി വരുന്നത്. ഇത് മോശയുടെ അജ്ഞത ആയിരുന്നു. മോശ സകല ജ്ഞാനികളിലും വിജ്ഞാനിയായിരുന്നു. അന്ന് ശാസ്ത്ര സാങ്കേതികവിദ്യയുടെ ഉന്നതങ്ങളിൽ നിന്ന ഈജിപ്തിലെ ഫറവോ രാജാക്കന്മാരുടെ കൊട്ടാരത്തിൽ വളർത്തപ്പെട്ട് സകല വിജ്ഞാനത്തിലും പരിശീലനം കിട്ടിയ ആളാണ് മോശ. പക്ഷേ, ഈ അജ്ഞത മോശയ്ക്കുണ്ടായിരുന്നു എന്നുള്ളതാണ്. അപ്പോൾ ഇതാണ് അപ്പോഫാസിസ്. ഭാഷയ്ക്കും മനുഷ്യന്റെ ബൗദ്ധിക സന്നാഹങ്ങൾക്കും അതീതമായിട്ടുള്ള ദിവ്യജ്ഞാനം. മോശ മിസ്രയീമിലേക്ക് പോകുമ്പോൾ, അതായത് ഫറവോയുടെ നാട്ടിൽ അടിമകളായിരുന്ന ഇസ്രായേൽക്കാരെ മോചിപ്പിക്കുവാൻ ദൈവം മോശയോടു കല്പിച്ച കഥ നമുക്കെല്ലാം അറിയാം. അപ്പോൾ മോശയ്ക്ക് ആദ്യം ഭയമായിരുന്നു. ഞാൻ വിക്കനാണല്ലോ എന്നൊക്കെയാണ് മോശ തടസ്സം പറയുന്നത്. ഒടുവിൽ മോശ സമ്മതിച്ചു. അപ്പോൾ ദൈവത്തോട് അദ്ദേഹം ചോദിച്ചു, "ഞാൻ അവിടെ ചെല്ലുമ്പോൾ ജനം ചോദിക്കും, നിന്റെ ദൈവത്തിന്റെ പേരെന്താണെന്ന്. എന്താണ് ഞാൻ പറയേണ്ടത്?" അതിന്റെ ഉത്തരം ദൈവം കൊടുത്തതെന്താണെന്ന് അറിയാമോ? "ഞാനാകുന്നവൻ ഞാനാകുന്നു" (I am that I am). ഇത് മോശയെ കളിയാക്കുകയാണ് എന്നു തോന്നാം. ദൈവസംജ്ഞയായി മനുഷ്യൻ പറയുന്ന വാക്കുകൾ ഒത്തിരിയുണ്ട്. പക്ഷേ ആ വാക്കുകൾ ഒന്നുംതന്നെ ദൈവത്തിന്റെ സ്വഭാവത്തെ സമ്പൂർണ്ണമായിട്ടു വെളിപ്പെടുത്തുന്നില്ല എന്നാണ് നമ്മൾ മനസ്സിലാക്കേണ്ടത്. ദൈവം അനാമികനാണ് എന്ന ചിന്ത പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ വളരെ രൂഢമൂലമാണ്. പക്ഷേ പാശ്ചാത്യ പാരമ്പര്യത്തിന് അത് കാര്യമായി കിട്ടിയില്ല. അതുകൊണ്ട് അവരുണ്ടാക്കിയ ദൈവശാസ്ത്രവും അതിനോടു ബന്ധപ്പെട്ട മറ്റ് ദാർശനികമായ കാഴ്ചപ്പാടുകളും ബൗദ്ധിക വിചിന്തനങ്ങളുമൊക്കെ, 'നമുക്ക് ദൈവത്തെ അറിയാം, നമ്മൾ കൊടുക്കുന്ന പേര് ദൈവത്തിന്റെ പേരാണ്' എന്നുള്ള ധാരണയിലാണ്. അത് മധ്യകാല നൂറ്റാണ്ടുകളിൽ സ്കൊളാസ്റ്റിക് കാലഘട്ടത്തിൽ തോമസ് അക്വിനാസും അങ്ങനെയുള്ള ചിന്തകന്മാരുമൊക്കെ അത്തരമൊരു യുക്തിപ്രമുഖമായ സമീപനമാണ് പൊതുവെ എടുത്തത്. അതുകൊണ്ട് അജ്ഞേയതയുടെ വശം തമസ്കരിക്കപ്പെട്ടു പോയി എന്നും കൂടി പറയേണ്ടതുണ്ട്.

രണ്ട് ചെറിയ കാര്യങ്ങൾ പറഞ്ഞുകൊണ്ട് ഞാൻ അവസാനിപ്പിച്ചുകൊള്ളാം. ഒന്നാമത്തേത്, ഭാഷയെക്കുറിച്ചു തന്നെയാണ്. മനുഷ്യൻ ദൈവത്തെ വിശേഷിപ്പിക്കുവാൻ ഉപയോഗിക്കുന്ന എല്ലാ വാക്കുകളും – നാമരൂപമാണെങ്കിലും വിശേഷണമാണെങ്കിലും – അത് മനുഷ്യന്റെ ഭാഷയാണ്. പ്ലേറ്റോയുടെ കാലത്ത് വലിയൊരു വിവാദം നടന്നു. ഭാഷ എന്നു പറയുന്നത് മനുഷ്യൻ നേടിയെടുക്കുന്നതാണോ അതോ മനുഷ്യന് സഹജമായിത്തന്നെ ലഭിക്കുന്നതാണോ എന്ന ആ തർക്കം ഇതുവരെ അവസാനിച്ചിട്ടില്ല. വലിയ അദ്ഭുതമാണ്. നോം ചോംസ്കിയാണെങ്കിലും, അതുപോലെ മറ്റു പ്രഗത്ഭരായ ഭാഷാശാസ്ത്രജ്ഞന്മാർ ആണെങ്കിലും ഇപ്പോഴും ആ തർക്കം നിലനിൽക്കുന്നുണ്ട്. പക്ഷേ മനുഷ്യന്റെ ഒരു വാക്കും ഒരു വിശേഷണവും ദൈവത്തിന്റെ ആത്യന്തികമായ സ്വഭാവത്തെ നിർദ്ധാരണം ചെയ്യുവാൻ കഴിവുള്ളതല്ല എന്നു

ബൈബിളിലാണെങ്കിലു ഉപനിഷത്തുകളിലാണെങ്കിലും ഒരുപോലെ നിലപാടുണ്ട്. പിതാവ് എന്നാണെങ്കിലും വിശ്വംഭരൻ എന്നാണെങ്കിലും ബ്രഹ്മം എന്നാണെങ്കിലും വാക്ക് അതിൽത്തന്നെ അർത്ഥപൂർണ്ണമല്ല. ഇസ്ലാമിൽ ചെറിയ വ്യത്യാസമുണ്ട്. മലേഷ്യയിൽ ഒരു നിയമമുണ്ട്, അല്ലാഹു എന്ന വാക്ക് മുസ്ലീങ്ങൾക്കു മാത്രമേ ഉപയോഗിക്കാൻ പാടുള്ളു എന്നു പറഞ്ഞ്. ഞാൻ കഴിഞ്ഞ യാഴ്ച ലബനിലെ ബേറൂട്ടിൽ ആയിരുന്നു. അവിടെ അറബി മാതൃഭാഷയായി ക്രിസ്ത്യാനികളും യഹൂദന്മാരും മുസ്ലീങ്ങളും ഉണ്ട്. പാലസ്തീനികൾ എന്നു പറഞ്ഞാൽ എല്ലാവരും മുസ്ലീങ്ങളല്ല, ധാരാളം ക്രിസ്ത്യാനികൾ ഉണ്ട്. യാസർ അറാഫാത്തിന്റെ ഭാര്യ ക്രിസ്ത്യാനിയാണ്. യാസർ അറാഫാത്തിന്റെ സഹപ്രവർത്തകർ പലരും ക്രിസ്ത്യാനികളായിരുന്നു. അവർ എല്ലാവരും ഉപയോഗിക്കുന്ന വാക്ക് അല്ലാഹു എന്നാണ്. ദൈവം എന്നുള്ള പൊതു വാക്കാണ്. മദ്ധ്യപൗരസ്ത്യ ദേശത്ത് എല്ലാ മതക്കാരും ദൈവത്തെക്കുറിക്കാൻ ആ വാക്കാണ് ഉപയോഗിക്കുന്നത്. എന്തുകൊണ്ടോ മലേഷ്യയിൽ വ്യത്യസ്തമായ ചിന്ത വന്നു. അബുദബിയിലെ കിരീടാവകാശി അൽ നഹ്യാന്റെ ക്ഷണമനുസരിച്ചു നടന്ന അന്താരാഷ്ട്ര മതസംവാദ സമ്മേളനത്തിനു ശേഷം, പങ്കെടുത്തവരെ അബുദബിയിലെ പ്രസിദ്ധമായ പുതിയ മോസ്ക് കാണിക്കാൻ കൊണ്ടുപോയി. ഔദ്യോഗിക ഗൈഡുമുണ്ട്. അല്ലാഹുവിന്റെ 99 പേരുകൾ അതിമനോഹരമായി അറബിക് കാലിഗ്രഫിയിൽ ഭിത്തിയിൽ ആലേഖനം ചെയ്തിട്ടുണ്ട്. നൂറാമത്തെ പേരെന്താണ് എന്നു ഗൈഡിനോട് ഞാൻ ചോദിച്ചു. അപ്പോൾ അവർ പറഞ്ഞു: "അത് അന്ത്യമായിട്ടേ വെളിപ്പെടുത്തുകയുള്ളു." വളരെ നന്നായിട്ടു എനിക്കു തോന്നി. ആ പേര് ചരിത്രത്തിൽ വെളിപ്പെടുത്തപ്പെട്ടിട്ടില്ല. അതിന്റെ അർത്ഥം മുമ്പ് പറഞ്ഞ അപ്പോഫാറ്റിക് പാരമ്പര്യം തന്നെയാണ്. ദൈവത്തിന്റെ അജ്ഞേയത അവിടെയും സൂചിപ്പിക്കുന്നതായി എനിക്കു തോന്നി.

ഭാഷയുടെ ഉടുപ്പുകൾ നാം ഊരിമാറ്റേണ്ടി വരും. നമ്മുടെ മലയാള ഭാഷയ്ക്ക് സമൂഹത്തിൽ നടക്കുന്ന ചിന്താവിപ്ലവങ്ങളെ ഉൾക്കൊള്ളാൻ സാധിക്കുന്നുണ്ടോ എന്നത് പ്രധാനപ്പെട്ട ഒരു ചോദ്യമാണ്. എനിക്ക് മലയാള ഭാഷയെക്കുറിച്ചുള്ള പരിമിതമായ അറിവു വച്ചുകൊണ്ട് പറഞ്ഞാൽ അങ്ങനെയൊരു ചിന്താ വിപ്ലവം നമ്മുടെ ഭാഷയിൽ ഉണ്ടായിട്ടില്ല. ചില വാക്കുകൾ പുതുതായി വരും. ആ വാക്കുകൾ ചിലത് നമ്മെ നിരാശപ്പെടുത്തുന്നതാണ്. ഞാൻ പലയിടത്തും പറയുന്ന ഉദാഹരണമാണ് 'കുഴഞ്ഞു വീണു' എന്നു പത്രങ്ങളിൽ വരുന്ന പ്രയോഗം. വൈദികൻ അൾത്താരയിൽ കുഴഞ്ഞു വീണു, സാംസ്കാരിക നായകൻ വേദിയിൽ കുഴഞ്ഞു വീണു എന്ന് ഇപ്പോൾ വാർത്ത വരാറുണ്ട്. എന്റെ ചെറുപ്പത്തിൽ നാട്ടുമ്പുറത്തൊക്കെ കുഴഞ്ഞു വീഴുന്നത് മൂക്കറ്റം കുടിക്കുന്നവരാണ്. ഞാൻ ചില മാധ്യമ സുഹൃത്തുക്കളോട് ഈ വാക്ക് ഉപയോഗിക്കരുത് എന്നു പറഞ്ഞു. സാംസ്കാരിക നായകൻ, അൾത്താരയിൽ ബലിയർപ്പിക്കുന്ന വൈദികൻ ഒക്കെ ശരിക്കും കുടിച്ചിട്ടാണ് കുഴഞ്ഞു വീണത് എന്ന ഒരു ധ്വനിയാണ് അതിൽനിന്ന് വരുന്നത്. പക്ഷേ പത്രക്കാർക്ക് സൗകര്യമുള്ള ഒരു പ്രയോഗമാണ്. ഒരു വനിത എവറസ്റ്റിനു മുകളിൽ ചെല്ലുമ്പോൾ പത്രങ്ങൾ എഴുതും, "എവറസ്റ്റ് കീഴടക്കിയ വനിത." ഞാൻ രണ്ടു മൂന്ന് പത്രങ്ങൾക്ക് കുറിപ്പെഴുതി, 'ദയവായി അങ്ങനെ ഉപയോഗിക്കരുത്' എന്നു പറഞ്ഞ്. കീഴടക്കൽ (conquest) എന്നു പറയുന്നത്, കൊളോണിയൽ ഭാഷയാണ്; പുരുഷാധിപത്യത്തിന്റെ ഭാഷയാണ്; അത് സാമ്രാജ്യത്വത്തിന്റെ ഭാഷയാണ്. നമുക്കതൊന്നും ഇനി ആവശ്യമില്ല. വേറെന്തെങ്കിലും വാക്ക് പകരം ഉപയോഗിക്കണമെന്നാണ് എഴുതിയത്. അപ്പോൾ എന്ത് പകരം എഴുതാമെന്ന ചോദ്യം വരും. 'ഒരു വനിത എവറസ്റ്റിന്റെ മൂർദ്ധാവിൽ ചുംബിച്ചു' എന്നു പറയാം. അത് കാല്പനികമാണ്. പക്ഷേ അതിലൂടെ ഒരു വലിയ ആശയലോകം നമ്മുടെ മുമ്പിൽ വരും. എന്റെ അഭിപ്രായത്തിൽ ഒരിക്കലും വനിത മാത്രമല്ല പുരുഷനും എവറസ്റ്റ് കീഴടക്കി എന്ന് എഴുതരുത്. 'ഹിലാരിയും ടെൻസിംഗും എവറസ്റ്റ് കീഴടക്കി' എന്ന് ഞങ്ങളൊക്കെ സ്കൂളിൽ പഠിച്ചിട്ടുണ്ട്. അന്നത്തെ കാലത്ത് ആ പുസ്തകം തയാറാക്കിയവർ ഇംഗ്ലീഷുകാരുടെ കൊളോണിയൽ വ്യവസ്ഥയെ ബോധപൂർവ്വമല്ലാതെ പുതിയ തലമുറയിലേക്ക് കുത്തിവയ്ക്കുകയാണ് ചെയ്തത്. ടെൻസിംഗ് ഷെർപ്പയാണ്. ടെൻസിംഗ് ഒരിക്കലും അയാളുടെ ഉള്ളിൽ ആ വാക്ക് സ്വീകരിക്കുകയില്ല. ഹിലാരി ഇംഗ്ലീഷുകാരനാണ്; ഓസ്ട്രേലിയക്കാരനാണ്. അയാൾ സ്വീകരിക്കും. കാരണം, കീഴടക്കൽ പാരമ്പര്യംകൊണ്ടാണ് ആസ്ത്രേലിയ വരെയെത്തിയത്. എന്നാൽ ഷെർപ്പകൾക്ക് ഇത് വിശുദ്ധ പർവതമാണ്. അത് കീഴടക്കാനായിട്ട് അവർക്ക് കഴിയില്ല. അതിനെ തൊടാം, വന്ദിക്കാം, നമസ്കരിക്കാം, ചുംബിക്കാം, ആശ്ലേഷിക്കാം. അതേ അവർക്ക് സാധിക്കുകയുള്ളു. നമുക്ക് പ്രകൃതിയോടുള്ള ബന്ധത്തിന്റെ ഒരു പുതിയ ഭാഷ നമ്മുടെ മലയാളത്തിൽ വരണം; ഇതുവരെ വന്നിട്ടില്ല എന്നാണ് എന്റെ എളിയ അറിവ്. ഭാഷ മാറണം. പുതിയ ഭാഷ വരുമ്പോൾ സർഗാത്മകമായ പരിവർത്തനം സമൂഹത്തിനും വരും. അത് അങ്ങോട്ടുമിങ്ങോട്ടുമുള്ള ഒരു കൈമാറ്റമാണ്. സമൂഹത്തിന്റെ പരിവർത്തനം ഭാഷയെ മാറ്റും. ഭാഷയുടെ ഭാവനാപൂർവമായ ഉപയോഗം സമൂഹത്തെയും മാറ്റും. ഇക്കാര്യത്തിൽ എന്നെ മുൻവിധി കൊണ്ടാണെങ്കിൽപോലും വിമർശിച്ച അമേരിക്കൻ യുവതിയോടും എം.ജി. യൂണിവേഴ്സിറ്റി വിദ്യാർത്ഥിയോടും നന്ദിയുണ്ട്.

**ഗ്രിഗറി ഓഫ് നാസിയാൻസസിന്റെ ഒരു കവിതയുണ്ട്. ദൈവത്തെക്കുറിച്ചുള്ള ആ കവിത തുടങ്ങുന്നത് ദൈവത്തെ "പേരില്ലാത്തവനും സകല പേരുകളുമുള്ളവനുമേ" (Anonymous and Panonymous) എന്നു വിളിച്ചുകൊണ്ടാണ്.**

നമ്മളൊക്ക സാധാരണ ഒത്തിരി സർക്കാർ അപേക്ഷകളൊക്കെ പൂരിപ്പിക്കുന്നവരാണ്. രണ്ട് ബോക്സേ ഉള്ളൂ; M and F. പുരുഷനെന്നും സ്ത്രീയെന്നും മാത്രമേ ഉള്ളു. ഇനിയിപ്പോൾ മൂന്നാമത്തേത് വരും. Transgender-ന് T എന്നാണോ കൊടുക്കുക എന്ന് എനിക്കറിഞ്ഞുകൂടാ. കാരണം, അവരുടെ അവകാശം അവർ സ്ഥാപിച്ചു കഴിഞ്ഞു. ട്രാൻസ്ജൻഡറിന് കോളം കൊടുക്കേണ്ടി വരും. എന്റെ അഭിപ്രായത്തിൽ സമീപ ഭാവിയിൽ ഈ മൂന്ന് ബോക്സ് ആയിരിക്കുകയില്ല, പല ബോക്സുകൾ വന്നേക്കാം. കാരണം, ആർട്ടിഫിഷൽ ഇന്റലിജൻസിന്റെ കാലമാണ്. മനുഷ്യന്റെ സ്വഭാവവും രീതികളും മാറി. ബുദ്ധിയുള്ള റോബട്ടുകളും പകുതി മനുഷ്യനും പകുതി മെഷീനുമായുള്ള Cyborg കളും വന്നു കഴിഞ്ഞു. അപ്പോൾ എന്തായിരിക്കും അതിനു കൊടുക്കേണ്ട ബോക്സിന്റെ പേര്? പക്ഷേ സ്ത്രീയുമല്ല പുരുഷനുമല്ല, പൂർണ്ണ മനുഷ്യനുമല്ല. അങ്ങനെയും വരാം. പുരുഷനും സ്ത്രീയുമെന്നുള്ള ലിംഗഭേദം ഒരു താൽക്കാലികമായ ഇടപാടാണ്. അത് പ്രജനനത്തിനു വേണ്ടി, സഖിത്വത്തിനുവേണ്ടി, മനുഷ്യവംശ വർദ്ധനയ്ക്കുവേണ്ടിയുള്ള ഒരു പരമ്പരാഗത സംവിധാനമാണ്; കൃത്യമായ ഒരു അറേഞ്ച്മെന്റാണ്. അല്ലാതെ കേവലമായിട്ട് അതിന് അർത്ഥം പറയാനാവില്ല. ഞാൻ പുരുഷനാണ്; ഞാൻ പുരുഷധർമ്മം അനുഷ്ഠിക്കാൻ കഴിവുള്ളവനാണ്; പ്രജനനത്തിനു ശേഷിയുള്ളവനാണ് എന്നുള്ളതൊക്കെ ശരിയായിരിക്കാം. പക്ഷേ എന്റെ ഉള്ളിന്റെയുള്ളിൽ സ്ത്രൈണമായ വികാരങ്ങളാണ് ശക്തമായിട്ടു വരുന്നതെങ്കിൽ, എനിക്ക് വേണമെങ്കിൽ ഒരു സർജറിയിലൂടെ സ്ത്രീയായിട്ട് മാറാൻ കഴിയും. അപ്പോൾ ജൻഡറിന്റെ വിനിമയം സാധിക്കും. പുരുഷനു സ്ത്രീയാകാം; സ്ത്രീക്കു പുരുഷനാകാം. അതിന്റെ അർത്ഥം ജൻഡർ എന്നു പറയുന്നതിൽ അതിൽത്തന്നെ സാധുതയോ കേവലമായ ആധികാരികതയോ ഇല്ല എന്നു വരും. അപ്പോൾ ചുരുക്കത്തിൽ പറഞ്ഞാൽ ആൺകോയ്മ എന്നുള്ളത് വാസ്തവത്തിൽ ഒരു മിത്താണ്. അതൊരു പ്രത്യേക കാലഘട്ടത്തിന്റെ ഒരു ഉൽപ്പന്നമാണ്. നമുക്കതിനെ ചോദ്യം ചെയ്യാം, യാതൊരു പ്രയാസവുമില്ല, എന്നാൽ അതിനു പകരം പെൺ കോയ്മ എന്നല്ല. ഈ ദ്വൈതത്തിന് അതീതമായി പോകാൻ നമുക്ക് കഴിയുമോ എന്ന ചോദ്യമുണ്ട്.

ക്രി.പി. നാലാം നൂറ്റാണ്ടിൽ കവിയായിരുന്ന ഒരു ക്രിസ്തീയ വേദപണ്ഡിതൻ ഉണ്ടായിരുന്നു. വളരെ പ്രശസ്തനാണ്. അദ്ദേഹം ഗ്രീക്കുകാരുടെ സാഹിത്യം മുഴുവൻ പഠിച്ച ആളാണ്; ഗ്രിഗറി ഓഫ് നാസിയാൻസസ്. അദ്ദേഹത്തിന്റെ ഒരു കവിതയുണ്ട്. ദൈവത്തെക്കുറിച്ചുള്ള ആ കവിത തുടങ്ങുന്നത് ദൈവത്തെ "പേരില്ലാത്തവനും സകല പേരുകളുമുള്ളവനുമേ" (Anonymous and Panonymous) എന്നു വിളിച്ചുകൊണ്ടാണ്. പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യത്തിലെ വിശുദ്ധനായിട്ടും പണ്ഡിതനായിട്ടും ഗുരുവായിട്ടും കണക്കാക്കപ്പെടുന്ന ഒരു വ്യക്തിയാണിത് എഴുതുന്നത്.

എത്ര വേണമെങ്കിലും നമുക്ക് പേരുകൾ ഉണ്ടാക്കാം, സങ്കല്പനങ്ങൾ (concepts) നെയ്തെടുക്കാം. എന്നാൽ അവയെല്ലാം മൗനത്തിൽ ലയിക്കണം. അതാണ് മുനി പാരമ്പര്യം. ഇവ രണ്ടും നമ്മുടെ സംസ്ക്കാരത്തിലുണ്ട്. രണ്ടും തമ്മിൽ സർഗ്ഗാത്മകമായ വേഴ്ചകൾ ഉണ്ടാകണം. അപ്പോൾ ഭാഷ ചിന്തോദ്ദീപകവും വിപ്ലവാത്മകവുമാകും. സമൂഹത്തിന് അഭിലഷണീയമായ പരിവർത്തനം കൈവരും.

(ആലുവാ യു. സി. കോളജിൽ നടത്തിയ ഒരു പ്രഭാഷണം)






# മലങ്കരസഭ സ്വാതന്ത്ര്യം



## സി. എം. സ്റ്റീഫൻ

ബഹുമാനപ്പെട്ട രാഷ്ട്രപതി ശ്രീ. സെയിൽസിംഗ്, പ. കാതോലിക്കാബാവാ തിരുമേനി, അദ്ധ്യക്ഷൻ തിരുമേനി, മറ്റു സഭാദ്ധ്യക്ഷന്മാരെ, വൈദികരെ, സുഹൃത്തുക്കളെ,

വളരെയധികം കൃതാർത്ഥതയുടെയും ആനന്ദത്തിന്റെയും സ്മരണകളുയർത്തുന്ന ദിവസമാണിന്ന്. മലങ്കരസഭ നൂറ്റാണ്ടുകളായി ആഗ്രഹിക്കുകയും ശ്രമിക്കുകയും ചെയ്ത സ്വപ്നത്തിന്റെ സാക്ഷാത്കാരം ഉണ്ടായി എന്നതിന്റെ സ്മരണയാണ് നാം ഇന്നു നടത്തുന്നത്. വർഷങ്ങളിലേക്കു പിറകോട്ടു നോക്കുമ്പോൾ ഒരു പ്രത്യേകമായ പശ്ചാത്തലത്തിൽ കൂടെ നമ്മുടെ സഭ കടന്നുവന്നതായി നമുക്കു കാണുവാൻ കഴിയും. നൂറ്റാണ്ടുകൾക്കു മുമ്പ് ആരംഭിച്ച വി. തോമസ് അപ്പോസ്തോലന്റേതായ ഈ സഭ പ്രത്യേകമായ അനുകൂല സാഹചര്യങ്ങൾ ഇല്ലാതെ അതിന്റേതായ വിശ്വാസം പുലർത്തിക്കൊണ്ട് മുന്നോട്ടു നീങ്ങിയ ആ ചിത്രമാണിന്ന് ഓർമ്മയിൽ വരുന്നത്. പ്രത്യേകമായി ഗ്രന്ഥങ്ങളില്ലാതെ, വിശ്വാസങ്ങൾ എഴുതി വച്ചിട്ടില്ലാതെ, തലമുറതലമുറയായി കൈമാറി കൈമാറി ആ വിശ്വാസത്തിന്റെ പരിപൂർണ്ണത പുലർത്തിക്കൊണ്ടു മുന്നോട്ടു നീങ്ങിയ ചിത്രം നാം ഓർമ്മിക്കുന്നു. അപ്പോസ്തോലികമാണ് ഈ സഭ എന്നു നമ്മുടെ പിതാക്കന്മാർ അസന്നിഗ്ദ്ധമായി വിശ്വസിച്ചിരുന്നു. നമ്മുടെ പിതാക്കന്മാർ അപ്പോസ്തോലിക കൈവയ്പുള്ള ബിഷപ്പന്മാരെ ലഭിക്കുവാൻ ദാഹിക്കുകയും അതിനുവേണ്ടി ലോകമെല്ലാം ഓടുകയും എല്ലാ വാതിലുകളിലും മുട്ടുകയും ചെയ്ത വേദനയുണ്ടാക്കിയ ചില സ്മരണകൾ നമ്മുടെ മനസ്സിലേക്കു കടന്നുവരുകയാണ്. ആരെന്നു നോക്കിയിട്ടില്ല, എവിടെനിന്ന് എന്ന് അന്വേഷിച്ചിട്ടില്ല, കിട്ടുമെങ്കിൽ സ്വീകരിക്കാൻ തയ്യാറായിക്കൊണ്ട് ദാഹിച്ചുനിന്ന ആ ചെറിയ ആട്ടിൻപറ്റം തലമുറ തലമുറയായി മുന്നോട്ടു നീങ്ങിയ ചിത്രം എന്റെ മുമ്പിൽ ഇന്ന് ഉയർന്നുവരുന്നു. എല്ലായിടത്തും നാം പോയിട്ടുണ്ട്. എല്ലായിടത്തുനിന്നും കൈവയ്പു വാങ്ങിച്ചിട്ടുണ്ട്. യെറുശലേമിൽ നിന്നും വാങ്ങിച്ചിട്ടുണ്ട്. ബാബിലോണിൽ നിന്നും വാങ്ങിച്ചിട്ടുണ്ട്. അലക്സാന്ത്രിയായിൽ നിന്നും വാങ്ങിച്ചിട്ടുണ്ട്. അന്ത്യോക്യായിൽ നിന്നും വാങ്ങിച്ചിട്ടുണ്ട്. എല്ലാ ഭാഗത്തു നിന്നും എവിടെ നിന്നു കിട്ടുമോ അവിടെ നിന്നെല്ലാം വാങ്ങിച്ചിട്ടുണ്ട്. വിദേശത്തു നിന്നും എത്തുന്ന ബിഷപ്പന്മാർ ശ്ലൈഹിക കൈവയ്പുള്ളവരാണെന്നു പറഞ്ഞാൽ അവിടെനിന്നും പട്ടത്വം വാങ്ങിച്ചുകൊണ്ട് നാം സ്വീകരിച്ച് ആ വിശ്വാസത്തെ പുലർത്തുവാൻ ശ്രമിച്ച ആ ചിത്രം ഓർക്കുകയാണ്. എങ്ങനെയും അപ്പസ്തോലിക കൈവയ്പ് ഉറപ്പിക്കുവാനുള്ള ആഗ്രഹം നമ്മെ ഭരിച്ചിരുന്നു. പടിപടിയായി മുന്നോട്ടു നീങ്ങി ആ ദാഹം സാക്ഷാത്ക്കരിക്കപ്പെട്ട ഒരു സംഭവമാണ് നാം ഇന്ന് അനുസ്മരിക്കുന്നത്. ഘട്ടം ഘട്ടമായി അവ ഓർമ്മ വയ്ക്കേണ്ടതുണ്ട്. അർക്കദയാക്കോന്മാർ നമ്മെ ഭരിച്ചിരുന്ന കാലം നമ്മുടെ ഓർമ്മയിലുണ്ട്.

**കയ്യടക്കൽ ശ്രമങ്ങൾ**

മലങ്കരയിൽ വിദേശ ബിഷപ്പന്മാർ വരുകയും പോവുകയും ചെയ്ത ചിത്രവും നമ്മുടെ ഓർമ്മയിലുണ്ട്. അതുകഴിഞ്ഞ് സഭയെ കയ്യടക്കുന്നതിനുവേണ്ടി ശ്രമിച്ച ആ ചിത്രവും നാം അത് കൂനൻകുരിശു സത്യത്തിൽ അവസാനിപ്പിച്ച ചിത്രവും നമ്മുടെ ഓർമ്മയിലുണ്ട്. പിന്നീട് നൂതനമായ ചിന്താഗതിയുമായി ഇംഗ്ലീഷുകാർ, സി.എം.എസ്. ചിന്താഗതിക്കാർ, വന്ന ആ ചിത്രവും അതുമാവേലിക്കര പടിയോലയോടു കൂടി അവസാനിപ്പിച്ച ചരിത്രത്തിന്റെ ഭാഗവും നമ്മുടെ മുമ്പിലുണ്ട്. അതു കഴിഞ്ഞതിനുശേഷമുള്ള റോയൽകോടതി വിധിയോടു കൂടി ഒരു പുതിയ അദ്ധ്യായത്തിലേക്കു നാം കടക്കുകയാണു ചെയ്തത് എന്നു ഞാൻ ഓർമ്മിപ്പിക്കുവാൻ ആഗ്രഹിക്കുന്നു. മുളന്തുരുത്തി സുന്നഹദോസിൽ ആരംഭിച്ച് അന്ത്യോഖ്യയുടെ അധികാരം ഉറപ്പിച്ചുകൊണ്ടു നടത്തുവാൻ ശ്രമിച്ച തീരുമാനങ്ങൾ ഓർത്ത് ഞാൻ നമ്മുടെ ഭൂതകാലത്തിലേക്കു കണ്ണോടിക്കുകയായിരുന്നു. അന്നു മുഖ്യമായി നമ്മുടെ സഭയിൽ തീരുമാനിക്കപ്പെടേണ്ടിയിരുന്ന പ്രശ്നം അന്ത്യോഖ്യാ സിംഹാസനത്തിന്റെ അധികാരമെന്ത്, അതിന്റെ വ്യാപ്തിയെന്ത് എന്നുള്ളതായിരുന്നു. ഈ പ്രശ്നത്തിന്മേലുള്ള ആദ്യത്തെ ആധികാരികമായ തീരുമാനം ഉണ്ടായത് നിങ്ങൾ ഓർക്കുന്നതുപോലെ റോയൽ കോടതിയുടെ വിധിയിൽ കൂടിയാണ്.




**മലങ്കരസഭ സ്വതന്ത്രം**

അന്നു രണ്ടു ഭാഗക്കാരും പാത്രിയർക്കീസിന്റെ കൈവയ്പു സ്വീകരിച്ചു കൊണ്ട് അതിന്റെ അടിസ്ഥാനത്തിൽ ഉറച്ചു നിന്നു പോരാടി. പാത്രിയർക്കീസിന്റെ കൈവയ്പിന്മേൽ ഉറച്ചു നിന്നാണ് പോരാടിയതെങ്കിലും ആ കോടതി അന്നു വിധിക്കുകയുണ്ടായി, മലങ്കരസഭ സ്വതന്ത്രമാണ് എന്ന്. ആഭ്യന്തര കാര്യങ്ങളെ സംബന്ധിച്ചിടത്തോളം സഭ സർവ്വതന്ത്ര സ്വതന്ത്രമാണ്. ഈ സഭയാൽ അംഗീകരിക്കപ്പെടുകയും സ്വീകരിക്കപ്പെടുകയും ചെയ്യാത്ത ഒരുത്തർക്കും മെത്രാപ്പോലീത്താ ആകുവാനോ ഭരണം നടത്തുവാനോ അവകാശം ഉണ്ടായിരിക്കുകയില്ല എന്ന തീരുമാനമാണ് അന്ന് പ്രഖ്യാപിക്കപ്പെട്ടത്.

ഭൗതികമായ കാര്യങ്ങളിലും ആഭ്യന്തരമായ കാര്യങ്ങളിലും ഈ സഭയുടെ സ്വാതന്ത്ര്യം ഹനിക്കപ്പെടുവാൻ പാടുള്ളതല്ല. സഭ ആരു ഭരിക്കണം എന്നു തീരുമാനിക്കേണ്ടത് ഈ സഭയിലെ ജനങ്ങളാണെന്ന് കോടതി പ്രഖ്യാപിച്ചു. അതിനെ എതിർത്തുകൊണ്ട് അബ്ദുള്ളാ പാത്രിയർക്കീസ് പുറപ്പെടുവിച്ച ഒരു കല്പന ഞാൻ ഓർക്കുകയാണ്; ആ കല്പനയിൽ തിരുമേനി പ്രഖ്യാപിക്കുകയുണ്ടായി ആഭ്യന്തരവും, ഭൗതികവും തമ്മിൽ വിഭജിക്കാൻ സാദ്ധ്യമല്ല, അവിഭക്തമാണ്, അവിഭജനീയമാണ്, ഒന്നില്ലാതെ മറ്റൊന്നില്ല എന്ന്. എന്നാൽ ഉൾഭരണത്തിനുള്ള അവകാശം ഇവിടെ തന്നെ ആയിരിക്കും എന്നുള്ള തത്വത്തിന്റെ അടിസ്ഥാനത്തിൽ അതിനെ വിട്ടുകൊടുക്കില്ല എന്ന നിലപാടാണ് നമ്മൾ കൈക്കൊണ്ടത്. ആത്മീയാവകാശം പാത്രിയർക്കീസിനുണ്ട് എന്ന പ്രഖ്യാപനത്തിൽ ഉറച്ചുനിന്ന് അബ്ദുള്ളാ പാത്രിയർക്കീസ് പറഞ്ഞു, രണ്ടും പിരിക്കാൻ സാദ്ധ്യമല്ല, അതുകൊണ്ട് ഈ ആത്മീയാവകാശം ഉണ്ടായിരിക്കണമെങ്കിൽ ഭൗതികാധികാരം എന്നിൽ വേണം എന്ന്. ഭൗതികാധികാരം ഇവിടെയാണ് ഇരിക്കേണ്ടതെങ്കിൽ ആത്മീയാധികാരം കൂടെ ഇവിടെ വന്നെങ്കിലേ തീരു എന്ന തീരുമാനം നമ്മളുമെടുത്തു. ഇവ തമ്മിലുള്ള തർക്കമാണ് പിന്നീട് മുന്നോട്ടു പോയത്.

**പാത്രിയർക്കീസിന്റെ കയ്യേറ്റ ശ്രമങ്ങൾ**

പടിപടിയായി ആ തർക്കം മുന്നോട്ടു നീങ്ങി. ഇതിനെ തുടർന്ന് സംഭാഷണങ്ങൾ ആരംഭിക്കുകയും പാത്രിയർക്കീസ് ഉടമ്പടി വാങ്ങാൻ ശ്രമിക്കുകയും ചെയ്തു. തദനുസരണം ചില നിശ്ചയങ്ങൾ പാസ്സാക്കുവാൻ പാത്രിയർക്കീസ് കോട്ടയം സമ്മേളനം വിളിച്ചു കൂട്ടി. അത് അലസിപ്പിരിഞ്ഞു. അതിനെ തുടർന്ന് പള്ളി കയ്യേറാനും ഉടമ്പടികൾ വാങ്ങിക്കുവാനും ശ്രമം നടത്തി. മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യത്തെ ഭഞ്ജിക്കുവാനുള്ള ഈ സംരംഭത്തെ ധീരനായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനി ശക്തമായി എതിർത്തു. തൽഫലമായി അദ്ദേഹത്തെ അന്യായമായി പാത്രിയർക്കീസ് മുടക്കി. അതു കേസ്സിലേക്കു നീങ്ങി. വട്ടിപ്പണക്കേസ്സ് ആരംഭിച്ചു. മുടക്ക് അസാധുവാണെന്ന് കോടതി പ്രഖ്യാപിച്ചു.

**സമുദായക്കേസ്**

കോടതിവിധി സഭയുടെ സ്വാതന്ത്ര്യം അരക്കിട്ട് ഉറപ്പിച്ചു എന്ന വസ്തുത ഞാൻ അനുസ്മരിപ്പിക്കുകയാണ്. പാത്രിയർക്കീസ് മുടക്കിയാൽ മുടക്ക് നിൽക്കില്ല എന്ന് പ്രഖ്യാപിക്കപ്പെട്ടതു മൂലം സുപ്രധാനമായ രണ്ടാം ഘട്ടത്തിലേക്കു കടക്കുവാൻ നമുക്കു കഴിഞ്ഞു. ഇവിടെയുള്ള അവകാശം വിട്ടുകൊടുക്കില്ല എന്നതിന്റെ പേരിൽ മുടക്കിയാൽ ആ മുടക്ക് നിലനിൽക്കുകയില്ല എന്ന തീർപ്പ് ആധികാരികമായി വാങ്ങിച്ചെടുക്കുവാൻ ആ ഘട്ടത്തിൽ നമുക്ക് കഴിഞ്ഞു. പിന്നീട് പ്രമാദമായ സമുദായക്കേസ്സിലേക്ക് വരുന്നു. ഈ സമുദായക്കേസിന്റെ ചിത്രം നിങ്ങൾക്കോർമ്മയുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദേദ് മശിഹാ ഇവിടെ വരുകയുണ്ടായി. കാതോലിക്കാ സിംഹാസനം ഇവിടെ പുനഃസ്ഥാപിച്ചു. അതിന്റെ വളരെ കുളിർമ്മയുണ്ടാക്കുന്ന സ്മരണകളാണ് മനസ്സിൽ നിലനിൽക്കുന്നത്.

**കാതോലിക്കാ സ്ഥാപനം അന്യൂനം**

സഭ അവിഭക്തമാണ്, അവിഭജനീയമാണ് എന്ന പ്രഖ്യാപനം യാഥാർത്ഥ്യമായിത്തീർന്നത് കാതോലികേറ്റ് ഇവിടെ പുനഃസ്ഥാപിക്കപ്പെട്ടപ്പോഴാണ്. ഇന്നത്തെ ദിവസം മറ്റു രണ്ടു കാര്യങ്ങൾക്കൂടി അനുസ്മരിക്കുവാനുണ്ട്. ഇന്നേ ദിവസം കാതോലിക്കേറ്റ് പുനഃസ്ഥാപനത്തിന്റെ 70-ാം വർഷം നാം ആചരിക്കുകയാണ്. ഇന്നേക്ക് 40 കൊല്ലക്കാലം മുമ്പ് എന്നു പറഞ്ഞാൽ കാതോലിക്കേറ്റ് പുനഃസ്ഥാപിച്ചതിന്റെ 30 കൊല്ലക്കാലം കഴിഞ്ഞ് 1118-ൽ ഈ കോട്ടയത്ത് ബ. കൃഷ്ണയ്യർ വിധി പ്രഖ്യാപിക്കുകയുണ്ടായി. കാതോലിക്കാ സ്ഥാപനം അന്യൂനമായിട്ടുള്ളതാണ് എന്ന്. അതിന്റെ 40-ാം വാർഷികവും ഇന്നാണ്. മറ്റൊരു കാര്യം കൂടി അനുസ്മരിക്കണം. ഇന്ന് മറ്റൊന്നിന്റെ രജതജൂബിലിയാണ്. അതായത് 1958 സെപ്തംബർ 12-ാം തീയതി സുപ്രീം കോടതി പ്രഖ്യാപിക്കയുണ്ടായി അബ്ദേദ് മിശിഹാ നടത്തിയ കാതോലിക്കാ സ്ഥാപനം കാനോനികമാണ് ശരിയാണ്, ഭദ്രമാണ് എന്ന്. മൂന്നു കാര്യങ്ങൾ ഇന്നു നാം അനുസ്മരിക്കുന്നു. 1. അബ്ദേദ് മിശിഹായാൽ പുനഃസ്ഥാപിതമായ കാതോലിക്കേറ്റ്. 2. ആ സ്ഥാപനം നിയമപ്രകാരവും ചരിത്രമനുസരിച്ചും ശരിയാണ്, അതു തിഗ്രിസിലെ കാതോലിക്കാസ്ഥാപനത്തിന്റെ പുനഃസ്ഥാപനമാണ് എന്ന് നീതിന്യായക്കോടതി പ്രഖ്യാപിച്ചതിന്റെ 40-ാം വർഷം. 3. ആ നീതിന്യായകോടതി പറഞ്ഞത് ശരിയാണെന്നും കാതോലിക്കാസ്ഥാപനം ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്തതാണെന്നും സുപ്രീംകോടതി പ്രഖ്യാപിച്ചതിന്റെ രജതജൂബിലി. ഇതിന്റെ പ്രാധാന്യം എത്രകണ്ട് അനുസ്മരിച്ചാലും മതിയാവുകയില്ല.

**നമുക്കു മുമ്പോട്ടു നീങ്ങാം**

വർഷങ്ങളായി, തലമുറകളായി നമ്മുടെ പിതാക്കന്മാർ ആഗ്രഹിച്ചിരുന്ന അപ്പോസ്തോലിക പിൻതുടർച്ചയ്ക്ക് വിഘാതം വരാതെ ലോകാവസാനത്തോളം നിലനിൽക്കത്തക്കവണ്ണം ഉള്ള കാതോലിക്കാ സ്ഥാപനം നമുക്കു ലഭിച്ചു. അത് അന്യൂനമായി പാലിക്കപ്പെട്ടിരിക്കുന്നു. വളരെ വ്യക്തമായി നാം ഇപ്പോൾ എവിടെ നിൽക്കുന്നുവെന്ന് നമുക്കറിയാം. നമുക്കിനിയും വീടുകൾതോറും നടക്കുവാൻ സാധ്യമല്ല. ഇന്നു പൂർണ്ണമായും കാതോലിക്കാ സ്ഥാപനം നമുക്ക് ലഭിച്ചിട്ടുണ്ട്. ഉറച്ചു മുന്നോട്ടു നീങ്ങുവാൻ നമുക്കു കഴിയുന്ന ഈ സ്ഥാപനം ശരിയാണെന്ന് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് അംഗീകരിച്ച ചിത്രവും നമ്മുടെ മുമ്പിലുണ്ട്. മലങ്കരയിലെ ഒന്നാം കാതോലിക്കായെ അബ്ദേദ് മിശിഹാ വാഴിച്ചു. രണ്ടാം കാതോലിക്കായെ ഒരു പാത്രി

യർക്കീസും അല്ല വാഴിച്ചത്. ഇന്നത്തെ കാതോലിക്കാ ബാവായെ ഒരു പാത്രിയർക്കീസും വാഴിച്ചില്ല. ആ കാതോലിക്കാ ശരിയാണ് എന്ന പ്രഖ്യാപനത്തിൽ നാം നിൽക്കുന്നു. അതുകൊണ്ട് പാത്രിയർക്കീസ് വാഴിച്ചെങ്കിലെ കാതോലിക്കാ ആകുകയുള്ളുവെന്ന സ്ഥിതി തകർന്നിരിക്കുന്നു. ആവർത്തിച്ച് അനുസ്മരിക്കപ്പെട്ടിരിക്കുന്നു. ജില്ലാകോടതിയാൽ സ്ഥിരീകരിക്കപ്പെട്ട് പാത്രിയർക്കീസിനാൽ അംഗീകരിക്കപ്പെട്ട് ചോദ്യം ചെയ്യപ്പെടാൻ വയ്യാത്തവിധത്തിൽ, മെത്രാന്മാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും മറ്റും അധികാരമുള്ള കാതോലിക്കാ സിംഹാസനമാണ്. കാതോലിക്കായ്ക്ക് പാത്രിയർക്കീസിന്റെ എല്ലാ അധികാരങ്ങളും ഉണ്ടായിരിക്കും എന്നു പ്രഖ്യാപിച്ചതിന്റെ വമ്പിച്ച നേട്ടമാണ്.

**വേദനാജനകമായ അനുഭവങ്ങൾ**

ഇതിനിടെ മലങ്കരയിലെ നമ്മുടെ പിതാക്കന്മാർ എത്രയെത്ര ത്യാഗങ്ങൾ സഹിച്ചു. മലങ്കര എത്രയെത്ര വേദനകൾ അനുഭവിച്ചു. ഏറ്റവും പ്രിയമേറിയ നമ്മുടെ കാതോലിക്കാബാവാ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ തിരുമേനി എത്രയോ വേദനയിൽ കൂടി കടന്നുപോയി. നമ്മുടെ സഭാനേതാക്കന്മാർ എത്ര കണ്ടു ദീർഘമായി പൊരുതി. അതെല്ലാം കഴിഞ്ഞ് ശാശ്വതമായ ഒരു നിലയിലേക്ക് നമ്മളിന്നു വന്നുചേർന്നിരിക്കുന്നു. എല്ലാവർക്കും സമാധാനമായി ജീവിക്കാൻ ഒരു വിഷമവുമില്ല. പിറകോട്ടു നോക്കുമ്പോൾ ഓരോ ഘട്ടത്തിലും മറ്റു സഭകളിൽ നിന്നും നമുക്ക് വൈഷമ്യങ്ങളുണ്ടായിട്ടുണ്ട്. സി.എം.എസ്. കാർ കലഹിച്ച് പിരിഞ്ഞ ഒരു കാലഘട്ടമുണ്ടായിരുന്നു. മാർത്തോമ്മാക്കാരും നമ്മിൽ നിന്ന് പിരിഞ്ഞ ഒരു കാലഘട്ടമുണ്ടായിട്ടുണ്ട്. റോമൻ സഭകളിൽ നിന്ന് വേദനാജനകമായ അനുഭവങ്ങളും അവസരങ്ങളും സ്മരണയിൽ വരുന്നു. ഇന്നു നാമതു മറന്ന് ഒരുമിച്ച് സൗഹാർദത്തിൽ ജീവിക്കുകയാണ്. മുന്നോട്ടു നാം നീങ്ങുന്നുണ്ട്. ഇന്ന് അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ കൂടെ നിൽക്കുന്ന ആ വിഭാഗവുമായി വൈകാരികമായ കാലുഷ്യം തുടർച്ചയായി നമുക്ക് അനുഭവപ്പെട്ടിട്ടുണ്ട്. പക്ഷെ നമ്മളതു മറക്കും. ഒരുമിച്ചു നാം ജീവിക്കും. ജീവിക്കുന്നത് രണ്ടു സഭ എന്ന നിലയ്ക്ക് തീരുമാനിച്ചുകൊണ്ട് ജീവിച്ചാൽ മതി എന്നാണ് എന്റെ അഭിപ്രായം. അതിനു ആരും വാതിൽ തുറക്കുകയും ക്ഷണിക്കുകയും വേണ്ട. കാരണം ഒരു തരം സമാവകാശം എന്ന നിലയ്ക്ക് അരക്കിട്ട് ഉറപ്പിച്ചുകൊണ്ട് ക്രൈസ്തവലോകത്തിന് സൗഹാർദ്ദതയിൽ കഴിഞ്ഞുകൂടായികയില്ല. റോമൻ കത്തോലിക്കാ സഭയ്ക്കും ഓർത്തഡോക്സ് സഭയ്ക്കും മാർത്തോമ്മാ സഭയ്ക്കും സി.എസ്.ഐ. സഭയ്ക്കും എല്ലാ സഭകൾക്കും ഈ നാട്ടിൽ സൗഹാർദ്ദതയോടു കൂടി കഴിയാം. ക്രിസ്തുവിനോടുള്ള സ്നേഹത്തിന്റെ ഐക്യത്തിൽ സൗഹാർദ്ദതയിൽ നമുക്കു ജീവിക്കാം. അപ്രകാരം ജീവിക്കുന്നതോടുകൂടി ഒരുപക്ഷെ അന്ത്യോഖ്യൻ സഭയുമായും നമുക്ക് സൗഹാർദ്ദതയിൽ കഴിയാൻ സാധിക്കുമെന്ന വസ്തുത ഓർത്തുകൊള്ളണം. സുറിയാനി സഭയിലെ അൽമായ പ്രമുഖർ തങ്ങൾ പാത്രിയർക്കീസന്മാരാണ് എന്ന നിലപാട് സ്വയം സ്വീകരിച്ചുകൊടുക്കുന്ന ഒരു തീരുമാനത്തോടും മലങ്കരസഭയ്ക്ക് യോജിക്കാൻ സാധ്യമല്ല എന്നത് വളരെ സ്പഷ്ടമാണ്.

**ശാശ്വത സമാധാനം**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അദ്ധ്യക്ഷൻ പ. കാതോലിക്കാബാവായാണ്. അന്ത്യോഖ്യൻ സഭയുടെ അദ്ധ്യക്ഷൻ പാത്രിയർക്കീസും. പരസ്പരം സമാവകാശവും തുല്യസ്ഥാനവും അംഗീകരിക്കാമെങ്കിൽ സുന്ദരനായി, സുഖമായി, സ്നേഹമായി കഴിയാം. അതല്ലാതെ മറിച്ചൊരു നിലയിലേക്ക് ചിന്തിക്കേണ്ടതില്ല. അതാണ് സമാധാനം, ശാശ്വതമായ സമാധാനം. അതല്ലാതെയുള്ളത് സമാധാനമല്ല എന്നു നമ്മൾ കണ്ടു കഴിഞ്ഞു. നമുക്കിനി മുന്നോട്ടു നീങ്ങാം. ഈ സഭയെ കെട്ടിപ്പടുത്ത് പ്രവർത്തിച്ചുകൊണ്ടു നീങ്ങാം. ദൈവത്തിന്റേതായ നിയോഗം ഈ കാലഘട്ടത്തിൽ മുഴുവൻ പിറകോട്ടു നോക്കിയാൽ കാണുവാൻ കഴിയും. ദൈവത്താൽ നിയോഗിക്കപ്പെട്ട രീതിയിലാണ് നാം പടിപടിയായി മുന്നോട്ടു നീങ്ങിയിട്ടുള്ളത്. ഇനി നാം മുന്നോട്ടു നീങ്ങുന്നതും ഇവിടെ കാനോനികമായ ഒരു കാതോലിക്കേറ്റ് മാത്രമേയുള്ളു. ആ കാതോലിക്കേറ്റും ഇപ്പോഴത്തെ കാതോലിക്കാബാവായും ആരാണെന്ന് ഈ ലോകത്തിലുള്ളവർക്കെല്ലാം അറിയാം. അതിന്റെ പ്രത്യക്ഷ ലക്ഷണമാണ് ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്ന് ഇത്രയേറെ സഭാപ്രതിനിധികൾ ഈ സപ്തതി ആഘോഷങ്ങളിൽ പങ്കെടുക്കുവാൻ ഇവിടെ സന്നിഹിതരായിരിക്കുന്നത്. മറ്റുള്ളവരെ സംബന്ധിച്ചൊന്നും ഞാൻ പരാമർശിക്കുന്നില്ല. അവരാലോചിക്കേണ്ടത് യഥാർത്ഥത്തിലുള്ള കാതോലിക്കാ ആരാണെന്നാണ്. പാത്രിയർക്കീസിന്റെ കീഴിൽ ഒരു കാതോലിക്കാ ഉണ്ടാകുന്നതെങ്ങനെയാണെന്ന് അവർ ആലോചിക്കണം. അങ്ങനെ ഉണ്ടായാൽ തന്നെ പേര് കാതോലിക്കാ എന്നാണോ എന്ന് അവരുതന്നെ ഒന്നു ചിന്തിക്കട്ടെ. അതല്ല എന്നുള്ളതാണ് വാസ്തവം. കാതോലിക്കാ എന്ന വാക്കിന്റെ അർത്ഥം ഇതു വ്യക്തമാക്കുന്നുണ്ട്. മറ്റേതെങ്കിലും പേര് അവർ കണ്ടുപിടിക്കുകയാണ് നല്ലത്. കാതോലിക്കാ ആരെന്ന് കാതോലിക്കേറ്റ് നിശ്ചയിച്ചിട്ടുണ്ട്. ചരിത്രം നിശ്ചയിച്ചിട്ടുണ്ട്. ലോകമറിഞ്ഞിട്ടുണ്ട്. ഈ സ്ഥാപനം സുപ്രീംകോടതി അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. രണ്ടു കാതോലിക്കാമാർക്ക് ഒരു സഭയിൽ ഒരേ സമയം സ്ഥാനമില്ല.

**സഭ വളരുന്നു**

ഒരു കാര്യം നാം അറിയണം. നമ്മുടെ കാതോലിക്കേറ്റിന്റെ കീഴിലുള്ള മലങ്കര ഓർത്തഡോക്സ് സഭ വളരുകയാണ്, പടരുകയാണ്, പന്തലിക്കുകയാണ്. ഇൻഡ്യയിൽ എവിടെ ചെന്നാലും ഇതിന്റെ ഭാഗങ്ങൾ കാണുവാൻ കഴിയും. ഞാനീയടുത്തയിടെ ബിലാസ്പൂരിൽ പോവുകയുണ്ടായി. അവിടെ ചെന്നപ്പോഴും കണ്ടു ഈ കാതോലിക്കേറ്റിന്റെ കീഴിലുള്ള ഒരു പള്ളി. നാലു ലക്ഷം രൂപാ ചെലവു ചെയ്ത് പടുത്തുയർത്തിയിരിക്കുന്നത്. ചോദിച്ചപ്പോൾ പറഞ്ഞത് 70 കുടുംബക്കാരേയുള്ളു. പക്ഷെ പള്ളിയവിടെയുണ്ടായി. ലോകത്തിൽ എവിടെ ചെന്നാലും ആ നിലയിൽ മുന്നോട്ടു പോവുന്നു. ഇന്ന് എല്ലാ രാജ്യങ്ങളിലും നമ്മുടെ സഭയുടെ പുരോഗതി ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഇതിന്റെ സന്ദേശം പുലർത്തിക്കൊണ്ട് നമുക്കു മുന്നോട്ടു നീങ്ങാം. പാരുഷ്യം ഒന്നും വേണ്ട. എനിക്ക് എന്റെ സഹോദരങ്ങളോട് അഭ്യർത്ഥിക്കാനുള്ളത് പാത്രിയർക്കീസ് ഭാഗക്കാരോടോ അതിന്റെ മേലദ്ധ്യക്ഷന്മാരോടൊ യാതൊരു പൗരുഷ്യവും നമുക്ക് ഉണ്ടാകേണ്ട കാര്യമില്ല എന്നാണ്. അവരവരുടേതായ കാഴ്ചപ്പാടു കൊണ്ടു അവർ മുന്നോട്ടു നീങ്ങട്ടെ. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലുള്ള ഒരു ഇടവകയായിരിക്കണം എന്നതാണ് അവരുടെ ആഗ്രഹമെങ്കിൽ അങ്ങനെ ഇടവകയായിരിക്കട്ടെ. നമ്മളെന്തിനു അതിനെ എതിർക്കണം? ഇവിടെ അധികമൊന്നും പോകണ്ട. ഇവിടെയുള്ള സഭ സ്വതന്ത്രമായിരിക്കണം എന്ന നമ്മുടെ തീരുമാനത്തെ അവരും എതിർക്കേണ്ട. കാരണം കാതോലിക്കാബാവായുടെ കീഴിലുള്ള ഉറപ്പിക്കപ്പെട്ട സഭയായി നമുക്കു മുന്നോട്ടു നീങ്ങാം. അന്ത്യോഖ്യാ സഭയുടെ ഇടവകയായി അവരും മുന്നോട്ടു നീങ്ങട്ടെ. അങ്ങനെ മുന്നോട്ടു നീങ്ങുമ്പോൾ ഒരു കാര്യം വ്യക്തമാണ്. സഭയിൽ സമാധാനം ഉണ്ടാകണം. എക്യുമെനിക്കൽ മൂവ്മെന്റിന്റെ തന്നെ പ്രവാചകനാണ് ഇവിടെയിരിക്കുന്ന പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി. ആ വലിയ സ്ഥിതിയിൽ നമുക്കൊരുമിച്ച് സൗഹാർദ്ദമായി കഴിയാം.

**കാതോലിക്കാ സിംഹാസനത്തിനു പിന്നിൽ അണിനിരക്കുക**

എക്യുമെനിസം എന്നു പറയുന്നത് പരസ്പരമുള്ള അലിഞ്ഞുചേരലല്ല. ഓരോ സഭയും അതതിന്റെ വ്യക്തിത്വം പാലിച്ചുകൊണ്ട് പരസ്പരം സഹകരണത്തിൽ സ്നേഹത്തോടും സമാധാനത്തോടും കൂടി മുന്നോട്ടുപോകുന്നതാണ് പ്രായോഗികമായ എക്യുമെനിസം. അത് ഇന്ന് ഇന്ത്യയിൽ നടപ്പായിക്കൊണ്ടിരിക്കുന്നു. വളരെ കൃതാർത്ഥതയോടു കൂടി പുറകോട്ടു നോക്കുകയും ആ നേട്ടങ്ങളെ ഉറപ്പിക്കാൻ പ്രതിജ്ഞ എടുക്കുകയും ചെയ്തുകൊണ്ട് നമ്മൾ ഇവിടെ നില്ക്കുകയാണ്. ഇതിൽ നിന്ന് വള്ളി പുള്ളി വിസർഗ്ഗം വിട്ടുവീഴ്ച ചെയ്തു കൂട. മറിച്ചായാൽ അതിനുവേണ്ടി പരിശ്രമിച്ച നമ്മുടെ പരിശുദ്ധ പിതാക്കന്മാരോടുള്ള വിശ്വാസവഞ്ചന ആയിരിക്കുമത്. തന്നെയുമല്ല അത് ഭാവിയെ അപകടപ്പെടുത്തുകയും ചെയ്യും. അതുകൊണ്ട് മാർത്തോമ്മായുടെ കാതോലിക്കാ സിംഹാസനത്തിനു പിന്നിൽ നാം അണിനിരക്കുകയും നൂറ്റാണ്ടുകളായി ആഗ്രഹിച്ച നേട്ടം കൈവന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുകയും സ്തുതിക്കുകയും ചെയ്യുവാൻ ഈ അവസരം ഉപയോഗിക്കണം എന്നു മാത്രം ഞാൻ അഭ്യർത്ഥിക്കുന്നു. എന്റെ പ്രസംഗം ഞാൻ അവസാനിപ്പിക്കുന്നു. ഞാൻ ആദ്യം പറഞ്ഞതുപോലെ 70-ാം വർഷം ഒന്നിന്റേത്, 40-ാം വർഷം മറ്റൊന്നിന്റേത്, 25-ാം വർഷം മൂന്നാമത്തേതിന്റേത്. മൂന്നും ഓരോ സംഭവത്തിന്റേത്. ഉറപ്പിച്ചുറപ്പിച്ച് ഉണ്ടാക്കിയിട്ടുള്ള ഈ ജൂബിലിയുടെ ആഘോഷം ദൈവാനുഗ്രഹത്താൽ ഈ സഭയ്ക്ക് കൂടുതൽ ശക്തിയും ഓജസ്സും നൽകുവാൻ ഇടയാകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടും ആശംസിച്ചുകൊണ്ടും എന്റെ വാക്കുകൾ അവസാനിപ്പിക്കുന്നു. നിങ്ങൾക്കു നമസ്കാരം.

(കാതോലിക്കേറ്റ് സപ്തതി സമ്മേളനത്തിൽ ചെയ്ത പ്രസംഗം.
മലങ്കരസഭാ മാസിക, 1982)



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# "മുമ്പന്മാർ പിമ്പന്മാരും, പിമ്പന്മാർ മുമ്പന്മാരായേക്കാം"



**പെന്തിക്കോസ്തിക്കുശേഷം ആറാം ഞായറാഴ്ച. (വി. ലൂക്കോസ് 13: 22-35)**

**ഫിലിപ്പോസ് റമ്പാൻ**

**(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)**

യേശുതമ്പുരാൻ പട്ടണങ്ങളിലും ഗ്രാമങ്ങളിലും ചുറ്റിസഞ്ചരിച്ച് ജനത്തെ പ്രബോധിപ്പിച്ചുകൊണ്ടു യെറുശലേമിലേക്കു വന്നപ്പോൾ ഒരാൾ അദ്ദേഹത്തോടു ചോദിക്കുന്നു. "ഗുരോ രക്ഷ പ്രാപിക്കുന്നവർ ചുരുക്കമാണോ?" യേശുതമ്പുരാൻ ഇതിനുത്തരമായിട്ട് അയാളോടു പറയുന്നു "ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കുവാൻ പരിശ്രമിക്കുവിൻ". പലരും അതിനുവേണ്ടി പരിശ്രമിക്കുമെങ്കിലും സാധിക്കുകയില്ല. ഗൃഹനാഥൻ എഴുന്നേറ്റു വാതിൽ അടച്ചു കഴിയുമ്പോൾ യജമാനനേ വാതിൽ തുറന്നു തരണമേ എന്നു പറഞ്ഞു മുട്ടുമ്പോൾ "നിങ്ങൾ എവിടെ നിന്നു വരുന്നു എനിക്കറിഞ്ഞുകൂടാ" എന്നു ഗൃഹനാഥൻ നിങ്ങളോടു പറയുമ്പോൾ, അങ്ങയുടെ കൂടെ ഞങ്ങൾ ഭക്ഷണം കഴിച്ചിട്ടുണ്ടല്ലോ, തെരുവീഥികളിൽവച്ച് അങ്ങു ഞങ്ങളെ പഠിപ്പിച്ചില്ലേ എന്നിങ്ങനെ നിങ്ങൾ പറയും. എന്നാൽ അപ്പോൾ ഗൃഹനാഥൻ, നിങ്ങൾ എവിടെ നിന്നാണ് വരുന്നതെന്ന് എനിക്കറിഞ്ഞുകൂടാ. അധർമ്മം പ്രവർത്തിക്കുന്നവരേ, എന്നെ വിട്ടു പോകുവിൻ എന്നു ഞാൻ നിങ്ങളോടു പറയുന്നു എന്നു പറയും. അബ്രഹാമും, ഇസഹാക്കും, യാക്കോബും, സകല പ്രവാചകന്മാരും, ദൈവരാജ്യത്തിലിരിക്കുന്നതും നിങ്ങൾ പുറത്തു തള്ളപ്പെടുന്നതും കാണുമ്പോൾ കരച്ചിലും പല്ലുകടിയും ആയിരിക്കും നിങ്ങളുടെ അനുഭവം. കിഴക്കുനിന്നും, പടിഞ്ഞാറുനിന്നും, വടക്കുനിന്നും, തെക്കുനിന്നും ആളുകൾ വന്ന് ദൈവരാജ്യത്തിൽ പന്തിക്കിരിക്കും. മുമ്പന്മാരായിതീരുന്ന പിമ്പന്മാരും പിമ്പന്മാരായിതീരുന്ന മുമ്പന്മാരും ഉണ്ട്.

രക്ഷയെക്കുറിച്ചും ദൈവരാജ്യവും തമ്മിൽ ബന്ധിപ്പിച്ചു ദൈവരാജ്യത്തെ ആസ്പദമാക്കി ചില കാര്യങ്ങൾ യേശുമശിഹാ പറയുന്നു. ഗുരോ രക്ഷപ്രാപിക്കുന്നവർ ചുരുക്കമോ എന്നു ഒരു യുവാവ് ചോദിക്കുമ്പോൾ ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കുവാൻ ശ്രമിക്കുവിൻ എന്നു പറയുമ്പോൾ ദൈവരാജ്യപ്രവേശനം ഒരു ദിവസത്തെയോ ഒരു നിമിഷത്തെയോ ഒരു അനുഭവം അല്ല. ഇത് ജീവപര്യന്തം ഉള്ള ഒരു പ്രക്രിയയാണ്. എപ്പോഴും നാം എളുപ്പവഴികളിലൂടെ ഓരോ കാര്യങ്ങളും നേടി എടുക്കാം എന്നു ചിന്തിക്കും. പക്ഷേ ഇത് അത്ര നിസ്സാരമായ ഒരു കാര്യമാണ് എന്ന് ചിന്തിക്കരുത്. വളരെ നാളത്തെ അദ്ധ്വാന ഫലത്തിലൂടെ മാത്രമേ നമുക്ക് ഇത് സാദ്ധ്യമായിത്തീരുകയുള്ളൂ. അതിനാൽ ദൈവരാജ്യ പ്രവേശനത്തിനുവേണ്ടി വിശ്രമമില്ലാതെ നാം അദ്ധ്വാനിക്കേണ്ടതുണ്ട്. നിങ്ങൾ എവിടെ നിന്നു വരുന്നു എന്ന് എനിക്കറിഞ്ഞുകൂടാ എന്നുള്ള മറുപടി കേൾക്കാതെ മണവാളനോടു ചേർന്ന് പന്തിക്കിരിക്കുവാൻ നമുക്ക് കഴിയണം.

**ദൈവരാജ്യപ്രവേശനം:- ഇടുങ്ങിയ വാതിലിലൂടെ**

ദൈവരാജ്യ അനുഭവം തീവ്രമായ ആഗ്രഹത്താലും പരിശ്രമത്താലും സാധിക്കുകയുള്ളൂ. ഒരു കാര്യം നമുക്ക് സാധിക്കണമെങ്കിൽ ആ കാര്യത്തെ ഓർത്തു തീവ്രമായി ആഗ്രഹിക്കുമ്പോൾ, ആ ആഗ്രഹത്തിനുവേണ്ടി കഠിനപ്രയത്നം നടത്തേണ്ടത് ഏറ്റവും ആവശ്യമാണ്. ഒരു കാര്യവും നമുക്ക് നിസ്സാരമായി നേടി എടുക്കുവാൻ സാധിക്കുകയില്ല. കഠിനഅദ്ധ്വാനം ഏറ്റവും പ്രാധാന്യമർഹിക്കുന്ന കാര്യമാണ്. അധർമ്മം പ്രവർത്തിച്ചിട്ട് പരിചയവും ശിഷ്യത്വവും അവകാശപ്പെട്ടാൽ പ്രയോജനം ഇല്ല. പ്രതീക്ഷിക്കാത്ത പലരും തങ്ങളുടെ ധാർമ്മിക ശ്രേഷ്ഠതയുടെ അടിസ്ഥാനത്തിൽ ലോകത്തിന്റെ കോണുകളിൽ നിന്ന് ദൈവരാജ്യ പ്രവേശനത്തിനു അർഹത നേടും. സഭാജീവിതത്തിലും മതജീവിതത്തിലും മുൻപന്തിയിൽ നിൽക്കുന്നു എന്നു തോന്നുന്നവർക്കുള്ള മുന്നറിയിപ്പും വെല്ലുവിളിയുമാണീ വാക്കുകൾ. പാരമ്പര്യത്തിന്റെയോ വേദജ്ഞാനത്തിന്റെയോ പരിചയം മാത്രം ആരെയും ദൈവരാജ്യത്തിലെത്തിക്കുകയില്ല. പലപ്പോഴും അധാർമ്മികത പൊതിഞ്ഞുവക്കാനുള്ള ഒന്നായി ശിഷ്യത്വത്തെ കാണുന്നു. നാം പ്രതീക്ഷിക്കുന്ന പലരും ഒഴിവാക്കപ്പെടുന്നതായും, പ്രതീക്ഷിക്കാത്ത പലരും ഉൾപ്പെടുന്നതുമായും ദൈവരാജ്യ കൂട്ടായ്മയെ ഉൾക്കൊള്ളേണ്ടതായിവരും. മതത്തിന്റെയും ഭാഷയുടെയും, നിറത്തിന്റെയും ഒക്കെ അതിർവരമ്പുകൾക്കതീതമായി ദൈവകരം പ്രവർത്തിക്കുന്നതിനെ ഉൾക്കൊള്ളുവാൻ നാം സന്നദ്ധരാകേണ്ടിയിരിക്കുന്നു.

"ഇടുങ്ങിയ വാതിലിൽകൂടി പ്രവേശിക്കുവിൻ എന്തെന്നാൽ നാശത്തിലേക്കുള്ള വാതിൽ വീതിയുള്ളതും വഴി വിശാലവുമാകുന്നു. അവയിൽകൂടി പോകുന്നവർ അനേകരും. എന്നാൽ ജീവനിലേക്കുള്ള വാതിൽ ഇടുങ്ങിയതും വഴി വീതികുറഞ്ഞതുമാകുന്നു. അതു കണ്ടെത്തുന്നവർ ചുരുക്കം" (വി. മത്തായി 7:13-14). രണ്ടുവഴികളെക്കുറിച്ചുള്ള താരതമ്യം പഴയനിയമത്തിൽ പല ഭാഗത്തും നമുക്കു കാണാൻ കഴിയും (ആവർത്തനം 30:15, യിരമ്യാവ് 21:8). ഒരു വഴി നാശത്തിലേക്കും മറ്റേതു ജീവനിലേക്കും നയിക്കുന്നു. ആദ്യത്തെ വഴി കൂടുതൽ വിശാലവും സുഗമമാണ്. കൂടുതൽ വ്യക്തികൾ ഇതാണ് തിരഞ്ഞെടുക്കുന്നത്. ജീവനിലേക്കുള്ള വഴിയോ വളരെ ഇടുക്കമുള്ളതായതിനാൽ അതു തിരഞ്ഞെടുക്കുന്നവരുടെ എണ്ണം വളരെ ചുരുക്കമാണ്. കാരണം ഈ വഴി വളരെ ഞെരുക്കമുള്ളതാണ്. ജീവിതത്തിൽ കഷ്ടതകളും പ്രയാസങ്ങളും ഒക്കെ അനുഭവിക്കുന്നത് നമ്മെ കൂടുതൽ ശക്തരാക്കുകയും ദൈവരാജ്യ പ്രവേശനത്തിനു യോഗ്യതയുള്ളവരാക്കുകയും ചെയ്യുന്നു.

രണ്ടുതരത്തിലുള്ള വഴികൾ ഉള്ളതുപോലെ രണ്ടുതരത്തിലുള്ള പ്രവാചകന്മാരും ഉണ്ട്. ഒരു കൂട്ടർ എളുപ്പവഴി ചൂണ്ടിക്കാണിക്കുമ്പോൾ മറ്റേ കൂട്ടർ ദുർഘട മാർഗ്ഗങ്ങളെ വെളിപ്പെടുത്തുന്നു. പ്രവാചകന്റെ വാക്കുകൾ സഫലമായിത്തീരുന്നുണ്ടോ? അയാൾ ജനങ്ങളെ വഴിതെറ്റിക്കുന്നവനാണോ. ഇതു ഫലം നോക്കിയാണ് സത്യപ്രവാചകനാണോ എന്നു തീരുമാനിക്കേണ്ടത്. വ്യാജപ്രവാചകന്മാരെ ചെന്നായ്ക്കളോടും ജനങ്ങളെ ആടുകളോടും ഉപമിച്ചിരിക്കുന്നു. ഗിരിപ്രഭാഷണം അവസാനിക്കുന്നത് ശ്രദ്ധേയമായ ഒരു ഉപമയോടുകൂടിയാണ്. പാറമേൽ അടിത്തറ പണിത ബുദ്ധിമമാനായ മനുഷ്യനും, മണലിൽ അടിത്തറ പണിത ഭോഷനായ മനുഷ്യനും. ആദ്യത്തെ ആളുടെ ഭവനം പ്രാതികൂല്യങ്ങളെ അതിജീവിച്ച് നിലനിൽക്കുന്നു. രണ്ടാമത്തെ ആളുടെ ഭവനം പ്രാതികൂല്യങ്ങൾ മൂലം നശിക്കുന്നു. ആയതിനാൽ ദൈവരാജ്യ പ്രവേശനം ബുദ്ധിമുട്ടുകളെയും പ്രാതികൂല്യങ്ങളെയും ഒക്കെ അതിജീവിച്ചാൽ മാത്രമേ സാദ്ധ്യമാകൂ.

**പിമ്പന്മാർ മുമ്പന്മാരായേക്കാം ആയതിനാൽ ജാഗ്രതയുള്ളവരായിരിപ്പിൻ**

വി. മത്തായി ശ്ലീഹായുടെ സുവിശേഷത്തിൽ (വി. മത്തായി 7:13-14) ഇടുങ്ങിയ വാതിലിനെക്കുറിച്ചും വിസ്തൃതമായ വാതിലിനെക്കുറിച്ചും അവ എങ്ങോട്ടായിരിക്കും നയിക്കുന്നതെന്നും വിശദമാക്കിയിട്ടുണ്ട്. അതിൽ ഇടുക്കമേറിയ വാതിലിലൂടെ നിത്യജീവനിലേക്കു പ്രവേശിക്കുകയുള്ളൂ എന്നും പറഞ്ഞിരിക്കുന്നു. പലരും ഇതിനെക്കുറിച്ചു ചിന്തിക്കുന്നതും പ്രവേശിക്കുവാൻ നോക്കുന്നതും വരുവാനുള്ള ലോകത്തിൽ നീതിമാന്മാർ നിത്യസന്തോഷത്തിലേക്ക് പ്രവേശിക്കുന്നത് കാണുമ്പോഴാണ്. അപ്പോൾ ആഗ്രഹിച്ചിട്ടു കാര്യമില്ല. മണവാളൻ വന്നു കന്യകമാരുമായി കതക് അടച്ചു കഴിഞ്ഞതിനുശേഷം ആഗ്രഹിച്ചിട്ടു കാര്യമില്ല. വീട്ടുടമസ്ഥൻ കർത്താവും വാതിലടക്കുന്നത് അവസാന ന്യായവിധിയുമാകുന്നു. അപ്പോൾ നാം ഈ ലോകത്തിൽ ജീവിക്കുമ്പോൾ ഇവിടം

കൊണ്ട് എല്ലാം അവസാനിക്കുന്നു എന്നു ചിന്തിക്കാതെ ഒരു ന്യായവിധി ഉണ്ട് എന്നുള്ള ഒരു ഓർമ്മയോടുകൂടി ജീവിക്കുവാൻ നമുക്ക് കഴിയണം.

ഇവിടെ യഹൂദന്മാരെയാണ് ഉദ്ദേശിക്കുന്നത് എന്നത് വളരെ സ്പഷ്ടമാണ്. അവർ കർത്താവിനെയും അവിടുത്തെ ഉപദേശങ്ങളെയും വ്യക്തമായി അറിയുന്നവരാണ്. അവിടുന്ന് ശാരീരികമായി അവരുടെ ഇടയിൽ പെരുമാറിയിട്ടുണ്ട്. തങ്ങൾ സ്വീകരിക്കപ്പെടുവാൻ ഇവ മതിയായ കാരണങ്ങളാണെന്ന് അവർ വിചാരിക്കുന്നു. ഇന്നും ക്രിസ്ത സഭയിലെ അംഗങ്ങളായതുകൊണ്ട് മാത്രം ഞങ്ങൾ രക്ഷാർഹരാണെന്നു ചിന്തിച്ചിട്ട് കാര്യമില്ല. അബ്രഹാമിന്റെ സന്തതികളാണ് തങ്ങൾ എന്ന പേരിൽ യഹൂദന്മാർ അഹങ്കരിക്കുകയും സ്വർഗ്ഗരാജ്യ അനുഭവത്തിന് ആ പേര് തങ്ങളെ യോഗ്യരാക്കും എന്നും അവർ വിശ്വസിച്ചുപോന്നു. എന്നാൽ ഇടുങ്ങിയ വാതിൽവഴി പ്രവേശിക്കാത്തപക്ഷം അത് സാദ്ധ്യമല്ലാ എന്ന് കർത്താവ് സ്പഷ്ടമാക്കുന്നു. ഇത് വിജാതീയരുടെ രക്ഷയെക്കുറിച്ചുള്ള ഒരു വാഗ്ദാനമാണ്. സ്വർഗ്ഗരാജ്യ അനുഭവത്തെ ഒരു വിരുന്നിനോട് ഉപമിച്ചിരിക്കുന്നു, (വി. മത്തായി 20:6) പിമ്പന്മാർ വിജാതീയരും മുമ്പന്മാർ യഹൂദന്മാരും. യഹൂദന്മാർക്കാണല്ലോ ദൈവരാജ്യ സന്ദേശം നൽകപ്പെട്ടത്.

ക്രിസ്ത്യാനികളായ നാമും ദൈവരാജ്യ പ്രവേശനത്തിന്റെ അനുഭവത്തിലേക്കു വന്നു എങ്കിലും ഇത് തുടർച്ചയായ ഒരു പ്രക്രിയയാണെന്നു മനസ്സിലാക്കി സ്വർഗ്ഗരാജ്യ പ്രവേശനത്തിനായി അനുദിനം ഒരുങ്ങുവാനുള്ള പൂർണ്ണ ഉത്തരവാദിത്വം നമുക്കുണ്ട് എന്ന കാര്യവും നാം മറന്നുപോകരുത്. ആകയാൽ താൻ നിൽക്കുന്നു എന്നു തോന്നുന്നവൻ വീഴാതിരിപ്പാൻ നോക്കിക്കൊള്ളട്ടെ (1 കോരി. 10:12). 

# ഹൃദയത്തിലെ ബാവ

## സജി തേവർകാട്ടിൽ

മശിഹായാൽ സ്ഥാപിതമാം
സഭതൻ മാഹാത്മ്യത്തിൻ
സുവിശേഷ ഘോഷകൻ തോമ്മാശ്ലീഹ
ഭാരതമണ്ണിൽ തൻ സഭയെ നട്ടു

കർത്യമഹത്വത്തിൻ ഘോഷണ
കർമ്മമാം പ്രാർത്ഥനനോമ്പതാൽ
സമർപ്പിതായൊരാ
പൂർവ പിതാക്കളാൽ സഭ വളർന്നു

വരമരുളും കർത്തൻതൻ തിരുസഭയിന്നമരത്തായ്
തിരുവചനം നിറവിന്നായ്
നേരൊടു കാത്തോൻ

പതിനൊന്നു വർഷങ്ങൾ
മലങ്കര തൻ മക്കൾക്ക്
പകലോന്റെ പ്രഭയേകി
നേരെ നയിച്ചോൻ

അശരണർക്കത്താണി
അവശൻമാർക്കാശ്രയമായ്
അനുഗ്രഹപേമാരി
ചൊരിഞ്ഞോരിടയൻ

തൻകണ്ണിൻ കൺമണിപൊൽ
തിരുസഭയെ പരിപാലിച്ചീ
അതിശ്രേഷ്ഠാചാര്യനാം
പൗലോസ് ദ്വിതീയൻ

വ്യവഹാരമില്ലാത്തൊരു
സഭയാക്കി പണിതീടും
ചിരകാല സ്വപനത്തെ
സഫലമതാക്യോൻ

എൻ ശ്വാസം നിന്നോട്ടെ
എനിമേനി തളർന്നോട്ടെ
എൻ സഭതൻ സ്വാതന്ത്ര്യം
എന്നാലെ കാത്തീടു മന്ത്യത്തോളം

എന്നോരാ ശപഥത്തോടെ
ന്നാളും ശോഭയോടാ ബാവ
എൻഹൃത്തിന്നുള്ളറയിൽ
എന്നും വാഴും, പരിശുദ്ധനായ്






**കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ കബറടങ്ങിയിട്ടുള്ള ഏഴാം മാർത്തോമ്മാ മലങ്കര മെത്രാപ്പോലീത്തയുടെ ഓർമ്മപ്പെരുന്നാളിനോടും കബറിട കൂദാശയോടും അനുബന്ധിച്ചു യുവജനപ്രസ്ഥാനം പ്രസിദ്ധീകരിച്ച യൂത്ത് വോയിസ് പെരുന്നാൾ വിശേഷാൽ പതിപ്പിന്റെ പ്രകാശനം പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസിനു നൽകി നിർവഹിച്ചു.**



**മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിന്റെ കീഴിൽ പ്രവർത്തിക്കുന്ന മലപ്പുറം ജില്ലയിലെ ചുങ്കത്തറ എം.പി.എം ഹയർ സെക്കന്ററി സ്കൂളിൽ പത്താം ക്ലാസ്സിലും, പ്ലസ്ടുവിനും മുഴുവൻ എ പ്ലസ് നേടിയ കുട്ടികൾക്കുള്ള അനുമോദന സമ്മേളനവും, സ്കൂളിന്റെ ഈ വർഷത്തെ വിവിധ പദ്ധതികളായ ശുദ്ധജല വിതരണം പാലിയേറ്റിവ് ക്ലിനിക്കിലേക്കുള്ള വിഭവ സമാഹരണം എന്നിവയുടെ ഉദ്ഘാടനവും കാതോലിക്കേറ്റ് & എം. ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. പി. ടി. എ പ്രസിഡന്റ് അൻവർ സാദത്ത് അധ്യക്ഷത വഹിച്ച യോഗത്തിൽ ചുങ്കത്തറ ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് ടി. പി. റീന, ഫാ. മാത്യു വട്ടിയാനിക്കൽ, ഫാദർ ബേബി ജോൺ, പ്രിൻസിപ്പൽ സജി ജോൺ, പ്രധാന അധ്യാപിക ജിജി അലക്സാണ്ടർ തുടങ്ങിയർ പങ്കെടുത്തു.**



# "The Narrow Door to Great Jerusalem!"

## (Sixth Sunday after the Pentecost) Luke 13:22-25

**Fr. Geevarghese Thomas**

One of the greatest privileges for God's creation, revealed by the prophets and unfurled in Jesus' economy, is the sanguineness in inheriting the abode in New Jerusalem. But the path or the way (personified in Christ) demands a "narrow door" experience. When God in His perfect Divinity chose to descend in the form of His creation, this act of sacrificial and unconditional love and humility, became the path as well as the narrow door experience towards our upliftment and restoration. How can we translate and relate this experience in identifying us potentially in the New Jerusalem - the portrait of Paradise restored?

**Reflections**

**1. The 'Narrow Door' justifies 'God likeness' in inheriting the New Jerusalem.**

The phrasal teaching of Christ - "Strive to enter through the narrow door", calls us to the goal of fulfilling our likeness in God. It is interesting to note, Jesus was on His way to Jerusalem when He gives this imperative. And towards the conclusion of the passage, He indicates the upcoming act of a "narrow door" (the act of humbling Himself and the onset of His passion by riding on a donkey's colt) to be fulfilled in His great entry into the Jerusalem, when the people will exclaim "Blessed is the one who comes in the name of the Lord."

How is 'God likeness' linked with the 'narrow door'? Remember when Christ says - "Once the owner of the house has got up and shut the door, and you begin to stand outside and to knock at the door, saying, Lord, open to us, then in reply he will say to you, I do not know where you come from. Then you will begin to say, We ate and drank with you, and you taught in our streets. But he will say to you, I do not know where you come from; go away from me, all you evildoers!" (Luke 13:25-27). This coins a duality in leading a Christian identity. Jesus highlights a negative or dormant fellowship which yields God's rejection ('We ate with you'... 'you taught' etc, yet not begetting any transformation in their thoughts and practices). What God wants is not just 'to follow', but 'to carry' as well. "Whoever wants to be my disciple must deny themselves and take up their cross and follow me" (Matthew 16:24). To carry the Cross implies to witness the message of the Cross in all our pursuits and practices. In aiming the abode in New Jerusalem eternally (the summit of salvation), we must have the true fellowship which is attained only through Christ likeness. The communion from the propitiatory altar, the reading and contemplation of God's salvific economy through Scriptures, translating the didactic measures into pragmatic mission exemplifying the Cross etc. are the precepts which make us grow in Christ likeness. It is when this likeness is absent, we are estranged from God's memory. As in the fullness of time, God took the form of human likeness to communicate with His creation, in the same way, we must spiritually ascend in God's likeness to precipitate and be alive in God's memory; which is assuring our inheritance in the New Jerusalem. This is antithetical to what Christ says - "I do not know where you come from; go away from me, all you evildoers." Whereas the likeness of Christ gifts us a yet another promise- "Everyone, therefore, who acknowledges me before others, I also will acknowledge before my Father in heaven, but whoever denies me before others, I also will deny before my Father in heaven" (Matthew 10:32,33). Acknowledging Christ through Cross is the definition of Christian discipleship. It is the way of narrow door which transforms us in attaining God's likeness to cherish the inheritance in the New Jerusalem.

Today, many of us are actively following the liturgical rites, many of us are listening devotional speeches, many of us are doing pilgrimages and many of us are becoming either dispensers or receivers of religious things. Whatever may be our roles, let us pause to contemplate, what do I lack in my role? Do I resemble Christ in either being the dispenser or the receiver? Do I carry the message of the Cross in becoming an another Christ, through His likeness? The Cross is the 'narrow door' experience which gives us Christ's likeness through humility and God's sacrificial love.

**Conclusion**

The likeness of Christ is gained through perseverance. Christ Himself gives the imperative to strive and enter through the narrow gate. As a chick hatches from the egg through its maximum force inside the egg, likewise, while on this transient life, we must make every effort to gain Christ's likeness, through walking the narrow door and witnessing Cross in our Christian identity. It is in divinising ourselves through Christ likeness, we become worthy of the great procession (the Resurrection) and receive the entry and abode in the eternal New Jerusalem. May God bless us.

◆



പിറവം സെന്റ് തോമസ് ഹെറിറ്റേജ് ഫോറത്തിന്റെ ആഭിമുഖ്യത്തിൽ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ വച്ച് 'തോമാ ശ്ലീഹയുടെ പാദ മുദ്രകൾ തേടി' എന്ന പുസ്തകത്തിന്റെ രണ്ടാം പതിപ്പിന്റെ പ്രകാശനം, ഡോ. എം. കുര്യൻ തോമസിന് പുസ്തകം നൽകിക്കൊണ്ട് മാത്യൂസ് മാർ തേവോദോസിയോസ് നിർവഹിച്ചു.



യു.കെ. യിലെ പൂൾ സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് ദൈവാലയത്തിൽ വിശുദ്ധ മാർ തോമ്മാ ശ്ലീഹായുടെ ദുഃഖ്റോനോ പെരുന്നാളിനോടനുബന്ധിച്ച് ഒരു വിശ്വാസിയുടെ വഴിപാടായി പന്ത്രണ്ട് പട്ടക്കാരുടെ നേർച്ച നടത്തപ്പെട്ടു. ശുശ്രൂഷകൾക്ക് മലബാർ ഭദ്രാസന അദ്ധ്യക്ഷൻ ഗീവർഗീസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, യു.കെ., യൂറോപ്പ് ആൻഡ് ആഫ്രിക്ക ഭദ്രാസന അദ്ധ്യക്ഷൻ ഏബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്താ എന്നിവർ മുഖ്യകാർമ്മികത്വം നൽകി.

## ഏക മനസ്സിലും ഏക അഭിപ്രായത്തിലും

“നമ്മുടെ മക്കളെ, നിങ്ങൾ ബുദ്ധിയും സാമർത്ഥ്യവും നല്ല കാര്യങ്ങളിൽ താല്പര്യവും ഉള്ളവരാണ്. എന്നാൽ ഒരു കുറവുണ്ട് എന്നു നാം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇതേപ്പറ്റി നാം മുമ്പിനാലേ നിങ്ങൾക്ക് എഴുതിയിട്ടുള്ളതാണ്. സുറിയാനിക്കാർ അസൂയാലുക്കളും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്ന് ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെയിടയിൽനിന്നും തീർത്തുമാഞ്ഞുപോയിട്ടില്ല. അതുകൊണ്ടാണ് നമുക്ക് ശരിയായ മേൽഗതി ഉണ്ടാകാത്തത്. ഈ കുറവു തീർത്തും പരിഹരിക്കപ്പെടണം. നിങ്ങൾ നല്ല അനുസരണവും അച്ചടക്കവും പാലിക്കണമെന്ന് നിങ്ങളെ നാം ഓർമ്മിപ്പിക്കുന്നു. വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നായിരിക്കണം എല്ലായ്പ്പോഴും നിങ്ങളുടെ ഉദ്ദേശ്യം. ഈ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസുഖങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും. നമ്മുടെ കർത്താവ് കുരിശിലെ മരണത്തോളം അനുസരണയുള്ളവനായിരുന്നു എന്ന് വി. ഏവൻഗേലിയോനിൽ നാം വായിക്കുന്നു. ‘ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്വാനത്രേ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്നത്’ എന്നു നമ്മുടെ കർത്താവു കല്പിച്ചിട്ടുണ്ടല്ലോ. ‘നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമെ’ എന്നു പ്രാർത്ഥിപ്പാനാണ് താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നതും. ഗത്സീമോനിൽ അതിവേദന അനുഭവിച്ചപ്പോഴും ‘പിതാവേ, എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നടക്കട്ടെ’ എന്നു കർത്താവ് തന്നത്താൻ ഭരമേല്പിച്ചുകൊടുക്കുകയാണു ചെയ്തത്. പ്രിയരെ, ഇതാണു താൻ നമുക്കു വെച്ചേച്ചു പോയിരിക്കുന്ന മാതൃക. ഈ മാതൃക നാം പിൻതുടർന്നാൽ നമ്മുടെ ഇടയിലുള്ള എല്ലാ ഛിദ്രവാസനകളും അവസാനിക്കും. ക്രിസ്തീയ ഐക്യം നമ്മെ ഭരിക്കുകയും ചെയ്യും. ‘സഹോദരന്മാരെ നിങ്ങളെല്ലാവരും ഒന്നു തന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏക മനസ്സിലും ഏക അഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം’ എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമം ചൊല്ലി വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു പറഞ്ഞിട്ടുള്ള അതേ വാക്കുകളാൽതന്നെ നാമും നിങ്ങളെ ഉത്ബോധിപ്പിക്കുന്നു.”

– പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ

(അന്ത്യ കല്പനയിൽ നിന്നും)



കാസർഗോഡ് ജില്ലയിലെ കോട്ടമല എം.ജി.എം. യു.പി. സ്കൂളിൽ പുതുതായി പണികഴിപ്പിച്ച പാചകപുരയുടെയും, ഊട്ടുപുരയുടെയും സ്കൂളിനു വേണ്ടി പുതുതായി വാങ്ങിയ സ്കൂൾ ബസ്സിന്റെയും ഉദ്ഘാടനം കാതോലിക്കേറ്റ് & എം. ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.



കോഴിക്കോട് ജില്ലയിലെ പുതുപ്പാടി എം.ജി.എം. ഹയർ സെക്കന്ററി സ്കൂളിൽ പ്ലസ് വൺ പ്രവേശനോത്സവത്തിന്റെ ഉത്ഘാടനം കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു.



ദക്ഷിണ റയിൽവേ ചീഫ് അഡ്മിനിസ്ട്രേറ്റീവ് ഓഫീസറായി ചുമതലയേറ്റ ഷാജി സഖറിയാ പാമ്പാടി ദയറായിൽ എത്തിയപ്പോൾ കോട്ടയം ഭദ്രാസന ഇടയൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് പൊന്നാട അണിയിച്ച് ആദരിച്ചു. ദയറാ മാനേജർ ഫാ. മാത്യു കെ, ജോൺ, അസി. മാനേജർ ഫാ. സി എ. വർഗീസ് എന്നിവർ സമീപം.



**Memorial Feast of Zachariah Mar Dionysius on 7th & 8th July at Old Aramana Chapel, Vinayagapuram, Chennai. Chief Celebrant: Geevarghese Mar Philoxenos.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





# 'പിതൃസ്മൃതി' ജൂലൈ 29-നു പരുമലയിൽ. ഡോ. ശശി തരൂർ മുഖ്യപ്രഭാഷകൻ

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഥമ ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താ ഗോവയിൽ കബറടങ്ങിയിരിക്കുന്ന അൽവാരീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 100-ാം ഓർമ്മപ്പെരുന്നാളും, ബോംബെ-അങ്കമാലി ഭദ്രാസനാധിപനായിരുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 25-ാം ഓർമ്മപ്പെരുന്നാളും ആചരിക്കുന്നതിനോടനുബന്ധിച്ച് ജൂലൈ 29 ശനിയാഴ്ച പരുമലയിൽ സംഘടിപ്പിച്ചിരിക്കുന്ന 'പിതൃസ്മൃതി' അനുസ്മരണ സമ്മേളനത്തിൽ ഡോ. ശശി തരൂർ മുഖ്യപ്രഭാഷണം നിർവഹിക്കും. പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്ന യോഗത്തിൽ ബോംബെ ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗ്ഗീസ് മാർ കൂറിലോസ് അദ്ധ്യക്ഷത വഹിക്കും.

ബോംബെ, ബ്രഹ്മവാർ, അങ്കമാലി, അഹമ്മദാബാദ് ഭദ്രാസനങ്ങളുടെ സംയുക്താഭിമുഖ്യത്തിലും മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സഹകരണത്തിലും നടത്തപ്പെടുന്ന പിതൃസ്മൃതിയോടനുബന്ധിച്ച് ചിത്രരചന, ഉപന്യാസ രചന എന്നിവയുടെ മത്സരങ്ങളും ക്രമീകരിച്ചിട്ടുണ്ട്. പങ്കെടുക്കാനാഗ്രഹിക്കുന്നവർ bombayaramana@gmail.com എന്ന ഇമെയിൽ വിലാസത്തിൽ ജൂലൈ 15-നു മുമ്പ് കലാസൃഷ്ടികൾ അയയ്ക്കേണ്ടതാണ്.

പിതൃസ്മൃതിയുടെ വിജയകരമായ നടത്തിപ്പിനുള്ള ക്രമീകരണങ്ങൾക്ക് ഗീവർഗ്ഗീസ് മാർ കൂറിലോസ് (പ്രസിഡണ്ട്), യൂഹാനോൻ മാർ പോളിക്കർപ്പോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. ഏബ്രഹാം മാർ സെറാഫിം, ഡോ. ഗീവർഗ്ഗീസ് മാർ തെയോഫിലോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ നേതൃത്വത്തിൽ ഡോ. പോൾ മണലിൽ ജനറൽ കൺവീനറും മോനി കല്ലംപറമ്പിൽ ജോയിന്റ് ജനറൽ കൺവീനറും ഫാ. തോമസ് കെ. ചാക്കോ സെക്രട്ടറിയുമായി വിവിധ കമ്മിറ്റികൾ പ്രവർത്തിക്കുന്നു. കൺവീനർമാരായി ഫാ. ബിജു പി. തോമസ്, ഫാ. നോയൽ ലോയിസ് (ബ്രഹ്മവാർ), ഫാ. ജേക്കബ് കോശി (ബോംബെ), ഫാ. ജോർജ് വർഗീസ് (അഹമദ്ബാദ്), ഫാ. വിവേക് വർഗീസ് (എം.ജി.ഒ.സി.എസ്.എം.), എ. ജി. ബാബു, കെ. റ്റി. ഫിലിപ്പോസ്, ജോൺസൺ കാട്ടൂർ, ജോൺ മാത്യു എന്നിവർ പ്രവർത്തിച്ചു വരുന്നു.

സമ്മേളനത്തിൽ സംബന്ധിക്കുവാനാഗ്രഹിക്കുന്ന വൈദികർ, ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും വിദേശത്തു നിന്നുമുള്ള വിശ്വാസികൾ എന്നിവർ 9539351952, 8281152642, 7356897274 എന്നീ വാട്ട്സ്ആപ്പ് നമ്പറുകളിൽ പേരുവിവരം ജൂലൈ 15-നു മുമ്പായി അറിയിക്കുന്നത് ക്രമീകരണങ്ങൾ ഭംഗിയാക്കുവാൻ സഹായകരമാകുമെന്ന് ഭാരവാഹികൾ അറിയിച്ചു.



# കോട്ടയം ഭദ്രാസനത്തിലെ ഏഴു വൈദികർ കോറെപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക്

കോട്ടയം ഭദ്രാസനത്തിലെ ഏഴു വൈദികരെ കോറെപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തുവാൻ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് തീരുമാനിച്ച് പ്രഖ്യാപിച്ചു. സ്ഥാനാരോഹണ ശുശ്രൂഷ ഓഗസ്റ്റ് 19 ശനിയാഴ്ച പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നടക്കും.

ഫാ. ഡോ. എം. പി. ജോർജ്, ഫാ. കുര്യൻ ഉതുപ്പ് കണ്ണൻതുരുത്തിൽ, ഫാ. ജോൺ ശങ്കരത്തിൽ, ഫാ. കുര്യൻ തോമസ് കരിപ്പാൽ, ഫാ. സഖറിയാ പണിക്കശ്ശേരിൽ, ഫാ. എം. കെ. ഫിലിപ്പ്, ഫാ. പി. എ. തോമസ് കളരിക്കൽ തുടങ്ങിയവരെയാണ് കോറെപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തുന്നത്.









# സ്പെഷ്യൽ ഒളിമ്പിക്സിൽ മെഡലുകളുമായി മൂന്ന് മിടുക്കികൾ

**ജൂൺ മാസം 17 മുതൽ 25 വരെ ജർമ്മനിയിലെ ബർലിനിൽ വച്ച് നടന്ന സ്പെഷ്യൽ ഒളിമ്പിക്സിൽ മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ അഞ്ജലീന പൊസിൽ (മാർ ഗ്രീഗോറിയോസ് പള്ളി, ഗാന്ധിനഗർ), ബ്ലെസി ബിന്ദു (സെന്റ് ജോർജ് പള്ളി, ചെങ്ങന്നൂർ), മെറിൻ വിൽസൺ (സെന്റ് ഏലിയാസ് പള്ളി, ബുധനൂർ) രണ്ട്, മൂന്ന്, അഞ്ച് സ്ഥാനങ്ങൾ കരസ്ഥമാക്കി. അഞ്ജലീന പൊസിൽ - രണ്ടാം സ്ഥാനം 100 മീറ്റർ സ്കേറ്റിംഗ്, രണ്ടാം സ്ഥാനം 400 മീറ്റർ സ്കേറ്റിംഗ് റിലേ, ബ്ലെസി ബിന്ദു - മൂന്നാം സ്ഥാനം വോളിബോൾ, മെറിൻ വിൽസൺ - അഞ്ചാം സ്ഥാനം വോളിബോൾ.**



ഓസ്ട്രിയ വിയന്ന സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് കോൺഗ്രിഗ്രേഷനിൽ ഒവിബിഎസ് 2023-ന് തുടക്കമായി. കോൺഗ്രിഗ്രേഷൻ സ്ഥാപക വികാരിയും മുൻ വൈദിക ട്രസ്റ്റിയുമായ ഫാ. ഡോ. എം. ഒ. ജോണും കുട്ടികളും ചേർന്ന് ഉത്ഘാടനം ചെയ്തു. ഇടവക വികാരി ഫാ. സോളമൻ ബാബുവിന്റെ നേതൃത്വത്തിൽ നടക്കുന്ന ഒവിബിഎസ് ജൂലൈ 9-ന് സമാപിക്കും.



അങ്കമാലി ഭദ്രാസനത്തിലെ, കിഴക്കമ്പലം ദയറ സ്കൂൾ മലയാളം അധ്യാപിക സിസ്റ്റർ ബിന്ദു കുര്യാക്കോസിനെ സംസ്ഥാനത്തെ മികച്ച വിദ്യാരംഗം സാഹിത്യവേദി കൺവീനർക്കുള്ള ഭാഷാഭിമാന പുരസ്ക്കാരത്തിനു തെരഞ്ഞെടുത്തു. ശ്രേഷ്ഠ മലയാളം പ്രഖ്യാപനത്തിന്റെ ദശവത്സരാഘോഷത്തിന്റെ ഭാഗമായി വായന പൂർണിമ ഏർപ്പെടുത്തിയതാണ് ഭാഷാഭിമാനപുരസ്കാരം. എഴുത്തുകൂട്ടം വാട്സ് ഗ്രൂപ്പ്, ഓൺലൈനിലും നേരിട്ടും നടത്തിയ ശിൽപശാലകൾ, ഭാഷാപോഷണ ക്ലാസ്സുകൾ, ശിൽപശാലകൾ കുട്ടിക്കൊരു കയ്യെഴുത്തു മാസിക, വിവിധ മത്സരങ്ങളിൽ കുട്ടികൾക്കു ലഭിച്ച സമ്മാനങ്ങൾ, സ്കൂളിൽ നടപ്പാക്കിയ നിരവധി വായനപോഷണ പദ്ധതികൾ തുടങ്ങിയ മാതൃക പ്രവർത്തനങ്ങളാണ് പുരസ്കാര ലബ്ധിയിലേക്കു നയിച്ചത്. ടീച്ചർക്ക് പ്രശസ്തി ഫലകം, സ്കൂളിനു ബഹുമതിപത്രം, കുട്ടികൾക്കു വായനക്കാർഡ് ഇവയടങ്ങിയ പുരസ്ക്കാര സമർപ്പണം അക്ഷരമാസമായ ജൂലൈയിൽ മാതൃവിദ്യാലയത്തിൽ നടക്കും.

## Abraham Varughese takes charge as the Director of Naval Science and Technological Laboratory in Visakhapatnam



Dr Abraham Varughese, Scientist-G, assumed charge as Director, Naval Science and Technological Laboratory (NSTL), on 01st July 2023. An alumnus of the University of Kerala and IIT Delhi, Dr Varughese holds a Doctorate in Computer Science & Engineering from Andhra University, and was awarded Gold Medal for Best PhD in Engineering stream. With a vast experience of over three decades in design and development of naval systems, Dr Varughese has spearheaded the indigenous development of underwater weapons at the laboratory.

He is Programme Director for Strategic Projects, and was associated with development of Torpedoes in various roles as System designer, Deputy Project Director and Project Director.

Dr Abraham Varughese is the Chairman of IEEE, Visakhapatnam Bay Section and Fellow & Past Chairman of IETE, Visakhapatnam Centre. He is a Member, Board of Studies, Andhra University and a Life Member of Computer Society of India and Instrument Society of India. He is the President of AHAMAHAMIKA, an initiative under the aegis of NSTL Education Society that encourages reading habit among children.

He is the son of M. A. Varghese and Eliamma (Mattakkal, Thiruvalla). He is a member of St. Stephen's Orthodox Church, Visakhapatnam.




## ജെറിമിയ തോമസ് റോയലിന് റെക്കാർഡുകൾ

മൂന്നുമണിക്കൂർ നാല് മിനിറ്റ് കൊണ്ട് 40 പുസ്തകങ്ങൾ വായിച്ച് റെക്കാർഡുകൾ സ്വന്തമാക്കി ആറു വയസ്സുകാരൻ മാസ്റ്റർ ജെറിമിയ തോമസ് റോയൽ.

ഇന്ത്യ ബുക്ക് ഓഫ് റെക്കോഡ്, ഏഷ്യ ബുക്ക് ഓഫ് റെക്കോഡ്, ഇന്റർനാഷണൽ ബുക്ക് ഓഫ് റെക്കോർഡ്സ്,വേൾഡ് ബുക്ക് ഓഫ് റെക്കോർഡ് (UK), ഷാർജ ബുക്ക് അതോറിറ്റിയുടെ അനുമോദന പത്രം എന്നിവയാണ് നേടിയത്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ യുഎഇ ഷാർജ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ പുതിയകാവ് കാട്ടിലേത്ത് റോയൽ ജോയ് തോമസിന്റെയും ചെട്ടികുളങ്ങര ചാലേത്ത് റ്റിങ്കു ജോണിന്റെയും മകനാണ്. മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ആണ് മാതൃഇടവക.

ചെറുപ്രായത്തിൽ നിശ്ചിത സമയത്തിനുള്ളിൽ പരമാവധി പുസ്തകങ്ങൾ വായിച്ചു മികവ് തെളിയിക്കുന്ന കഴിവിനുള്ള അംഗീകാരമായാണ് ജെറിമിയ റെക്കോർഡുകൾ നേടിയത്. ഇംഗ്ലീഷ് കഥകളും കവിതകളും അടങ്ങിയ കുട്ടികളുടെ നാല്പത് പുസ്തകങ്ങളാണ് മിടുക്കൻ വായിച്ചു തീർത്തത്.

"നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചു പോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്."

**- പ. വട്ടശ്ശേരിൽ തിരുമേനി**